


# മലങ്കര സഭ

മാർച്ച് 1998

# മലങ്കര ഓർത്തഡോക്സ് സഭാദിനം

മാർച്ച് 29, 1998



മലങ്കര ഓർത്തഡോക്സ് സഭയുടെ കേന്ദ്രആസ്ഥാനമായ
ദേവലോകം കാതോലിക്കേറ്റ് അരമന




# FOR FAVOURS RECEIVED







**P. J. VARGHESE
BARBIL**



**SARAMMA VARGHESE
BARBIL**





# സഭാദിനം

## (കാതോലിക്കാദിനം)

### പ. ബാവാ തിരുമനസ്സിലെ കല്പന

നമ്പർ: 4/98

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ
ത്രീയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻമേൽ
ആരൂഢനായിരിക്കുന്ന

**പൗരസ്ത്യകാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ**
**മോറാൻ മോർ ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ**

പ്രിയരേ,

കാതോലിക്കാ ദിനമായി ആചരിക്കുന്ന നമ്മുടെ "സഭാദിനം" ഈ വർഷം മാർച്ചുമാസം 29-ാം തീയതി, അതായത് വലിയ നോമ്പിലെ 36-ാം ഞായറാഴ്ചയാണല്ലോ. പതിവ് അനുസരിച്ചുള്ള എല്ലാ പരിപാടികളും, കേന്ദ്രനിർദ്ദേശപ്രകാരം നമ്മുടെ പള്ളികളിൽ നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യണം. അന്നേ ദിവസം രാവിലെ കാതോലിക്കേറ്റ് പതാക ഉയർത്തുകയും വി. കുർബ്ബാന മദ്ധ്യേ സഭയ്ക്കുവേണ്ടിയുള്ള പ്രത്യേക പ്രാർത്ഥന നടത്തുകയും, വി. കുർബ്ബാനാനന്തരം നമ്മുടെ സഭയുടെ വിശ്വാസം, പാരമ്പര്യം, സ്വാതന്ത്ര്യം, നമ്മുടെ പിതാക്കന്മാർ നൽകിയിട്ടുള്ള ധീരമായ നേതൃത്വം എന്നീ കാര്യങ്ങളെക്കുറിച്ച് ഇടവകാംഗങ്ങൾക്ക് പ്രബോധനം നൽകുകയും വേണം. കൂടാതെ സഭാദിനത്തോടനുബന്ധിച്ചു നടത്തുന്ന പിരിവ് കാലാനുസൃതമായി വർദ്ധിപ്പിക്കുന്നതിന് എല്ലാവരുടേയും സഹായസഹകരണങ്ങൾ ഉറപ്പുവരുത്തണം. യോഗാനന്തരം എല്ലാവരും കാതോലിക്കേറ്റ് മംഗളഗാനം ഭക്തിയോടുകൂടി ആലപിക്കുകയും വേണം. ഈവക കാര്യങ്ങൾ എല്ലാം ഭരണ സമിതിയുടെ ആലോചനയോടുകൂടി, വികാരിമാർ നേതൃത്വം നൽകി വിജയിപ്പിക്കണം.

കർത്താവിൽ പ്രിയ മക്കളേ, നാം വർഷംതോറും നടത്തിവരാറുള്ള കാതോലിക്കാ ദിനപ്പിരിവ് ഓരോ വർഷവും വർദ്ധിച്ചുവരുന്നു എന്നുള്ളതിൽ നാം സന്തോഷിക്കുന്നു. അതിൽ നിങ്ങളെ നാം അഭിനന്ദിക്കുന്നു. എന്നാൽ ഈ വർദ്ധനവ്, നമ്മുടെ സഭയുടെ ആവശ്യങ്ങൾക്ക് ആനുപാതികമായി കാണുന്നില്ല. രൂപയുടെ മൂല്യം ഓരോ വർഷവും കുറഞ്ഞുവരുന്നു എന്നും സാമ്പത്തികാവശ്യം വർദ്ധിക്കുന്നു എന്നുമുള്ള സത്യം നിങ്ങൾ തിരിച്ചറിയണം. നമ്മുടെ സഭ നവംനവങ്ങളായ പല പദ്ധതികളും നടപ്പിലാക്കുന്നുണ്ട്. നിർദ്ധനരായവരെ സഹായിക്കുവാനും, പ്രേഷിതപ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുവാനും നാം പരിപാടികൾ ഇടുന്നു. എല്ലാ വികസന പ്രവർത്തനങ്ങൾക്കും പണം ആവശ്യമുണ്ട്. കേന്ദ്രം സാമ്പത്തിക ഭദ്രത ഉള്ളതാണെങ്കിൽ മാത്രമേ, മെത്രാസനങ്ങളും പള്ളികളും ബലപ്പെടുത്തുവാൻ സാദ്ധ്യമാകുകയുള്ളു. നമ്മുടെ സഭാംഗങ്ങളുടെ നിർലോഭമായ സംഭാവനകളാണ് മേല്പറഞ്ഞവയ്ക്ക് നമ്മെ ശക്തരാക്കുന്നത്. ആയതിനാൽ ഓരോ ഗൃഹനാഥനും, സ്വന്തമായി വരുമാനമുള്ള മറ്റു കുടുംബാംഗങ്ങളും ഒരു ദിവസത്തെ ശരാശരി വരുമാനം എങ്കിലും സഭയ്ക്കു നൽകണം. "യഹോവയെ നിന്റെ ധനംകൊണ്ടും എല്ലാ വിളവിന്റെയും ആദ്യഫലംകൊണ്ടും ബഹുമാനിക്ക" (സദൃ. 3:9). സന്തോഷത്തോടെ കൊടുക്കുന്നവന് നന്മ ഉണ്ടാകും. ആയതിനാൽ ഇക്കാര്യത്തിൽ പൂർണ്ണമനസ്സോടെ സഹായിച്ച് ഈ വർഷത്തെ അടങ്കൽ തുകയായി നിശ്ചയിച്ചിട്ടുള്ള 55 ലക്ഷം രൂപാ സമാഹരിക്കുന്നതിന് നിങ്ങൾ ഓരോരുത്തരും അവരവരുടെ പങ്ക് വഹിക്കണമെന്ന് നാം നിങ്ങളുടെ സ്നേഹത്തോട് നിർബന്ധപൂർവ്വം ആവശ്യപ്പെടുന്നു. ഭവനങ്ങളുടെ അടിസ്ഥാനത്തിൽ ഓരോ പള്ളിയുടേയും ശരാശരി പിരിവ് 75 രൂപാ ആയിട്ടെങ്കിലും വർദ്ധിപ്പിക്കണം. ഉദ്യോഗത്തിലും, വ്യവസായത്തിലും മറ്റ് പ്രവർത്തനങ്ങളിലും വ്യാപൃതരായിക്കുന്നവർ അവരുടേയും ആത്മാർത്ഥമായ സംഭാവനകൾ നൽകി ഈ പിരിവ് വർദ്ധിപ്പിക്കേണ്ടതാണ്. ആയതിന് ഇടവക മെത്രാപ്പോലീത്തായുടെ നിർദ്ദേശം അനുസരിച്ച്, വികാരിയുടെ നേതൃത്വത്തിൽ എല്ലാവരും പരിശ്രമിച്ച് ഏപ്രിൽ 30-ാം തീയതിക്കുള്ളിൽ കാതോലിക്കാദിനപ്പിരിവും / റിശീസ്സാ പിരിവും പൂർത്തീകരിക്കേണ്ടതാകുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

# ഇതളുകൾ



## Thought for the month

The best way to influence people for God is to go to God for people

- Kenny

## പിതാക്കന്മാരുടെ ഓർമ്മ



വലിയ മാർ ദീവന്നാസിയോസ്
ഏപ്രിൽ - 7



പൗലൂസ് മാർ സേവേറിയോസ്
മാർച്ച് - 17



പാമ്പാടി മാർ ഗ്രിഗോറിയോസ്
ഏപ്രിൽ - 5

# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038

ലക്കം: 3 പുസ്തകം: 55

മാർച്ച് 1998




**PATRON SAINT**




TYPESETTING : FIAT GRAPHICS Ph: 561787


## എഡിറ്റോറിയൽ

# പള്ളികളിലെ ശുശ്രൂഷകവൃന്ദം: ശ്രദ്ധിക്കപ്പെടേണ്ട ഒരു മേഖല

— ഫാ. ഡോ. ജേക്കബ് കുര്യൻ

സഭാജീവിതത്തെ പരിപുഷ്ടമാക്കുവാൻ വളരെയേറെ സാധ്യതകളുള്ള ഒരു മേഖലയാണ് പള്ളികളിലെ ശുശ്രൂഷകവൃന്ദം. ആരാധനാകാര്യങ്ങളിൽ മാത്രമല്ല ഇടവകയുടെ നാനാമുഖമായ പുരോഗതിക്കും വ്യക്തമായ സംഭാവന ചെയ്‌വാൻ ശുശ്രൂഷകവൃന്ദത്തിനു കഴിയും. കുറച്ചൊരു ക്രമീകരണവും, പരിശീലനവും, പ്രോത്സാഹനവും കൊടുക്കണമെന്നു മാത്രം.

ശുശ്രൂഷകവൃന്ദത്തെ ഒരു ആത്മീയപ്രസ്ഥാനമെന്ന വിധത്തിൽ ക്രമീകരിക്കാവുന്നതാണ്. പ്രാർത്ഥനയ്ക്കും, പഠനത്തിനും, കൂട്ടായ്മയ്ക്കും ആയി നിശ്ചിതദിവസങ്ങളിൽ കൂടിവരുവാനും, ഇടവകയിലെ മറ്റ് ആത്മീയപ്രസ്ഥാനങ്ങൾക്ക് നേതൃത്വം കൊടുക്കുവാൻ വേണ്ടതായ പരിശീലനം നേടുവാനും ശ്രമിക്കാവുന്നതാണ്. ഉദാഹരണത്തിന്, ശനിയാഴ്ചകളിൽ പള്ളിയിൽ സന്ധ്യാനമസ്ക്കാരം നടത്തി, ലഘുവായ ഒരു കൂട്ടായ്മയോഗവും നടത്തി ഞായറാഴ്ച ആരാധനയ്ക്കുവേണ്ടി അത്യാവശ്യക്രമീകരണങ്ങൾ ചെയ്യുന്നത് ഫലപ്രദമായിരിക്കും. വി. കുർബ്ബാനയ്ക്ക് ഓരോരുത്തരുടേയും ഭാഗഭാഗിത്തം നേരത്തേ നിശ്ചയിക്കുവാനും അതനുസരിച്ച് ഒരുങ്ങുവാനും സാധിക്കും. ധൂപക്കുറ്റി വീശാനും, കുഴച്ചുവയ്ക്കാനും, അടിച്ചുകാച്ചുവാനും ഒക്കെ പഠിക്കുവാൻ ഈ കൂടിവരവ് പ്രയോജനപ്പെടും. പ്രധാന ശുശ്രൂഷകന്മാർ വിവേകപൂർവ്വം കൈകാര്യം ചെയ്താൽ, ശുശ്രൂഷകവൃന്ദത്തിന്റെ സഹകരണവും സാധ്യതകളും വളരെയേറെ പ്രയോജനപ്പെടുത്താവുന്നതാണ്. ശുശ്രൂഷകർക്ക് ആരാധനാഗീതങ്ങൾ പഠിക്കുവാനും, പ്രത്യേക വിഷയങ്ങളെക്കുറിച്ച് ജ്ഞാനം ആർജ്ജിക്കുവാനും വൈദികരുടെ സഹായത്തോടെ ക്രമീകരണങ്ങൾ ചെയ്യുവാനും സാധിക്കും.

ശുശ്രൂഷകവൃന്ദത്തിൽനിന്ന്, സഭാനേതൃത്വത്തിന് അനുയോജ്യരായവരെ കണ്ടെത്തുവാനും തദനുസൃതമായ മാർഗ്ഗദർശനം കൊടുക്കുവാനും കഴിയും.

വൈദികരുടെ സേവനം കൂടുതൽ കാര്യക്ഷമമാക്കുവാനുള്ള ഇടനിലക്കാരായി ശുശ്രൂഷകർക്ക് പ്രവർത്തിക്കുവാൻ പലതുമുണ്ട്. ഉദാഹരണത്തിന് രോഗികളെക്കുറിച്ചും വിഷമതകൾ അനുഭവിക്കുന്നവരെക്കുറിച്ചും വിവരം നൽകുവാനും വൈദികരോടൊപ്പം അങ്ങനെയുള്ള ഭവനങ്ങൾ സന്ദർശിക്കുവാനും ശുശ്രൂഷകർക്ക് സാധിക്കും.

ഇന്ന് പല ഭദ്രാസനങ്ങളിലും നാമമാത്രമായിട്ടെങ്കിലും പ്രവർത്തിക്കുന്ന പ്രധാന ശുശ്രൂഷകരുടെ മാത്രമായ സംഘടനകളെ വിപുലീകരിച്ച്, ശുശ്രൂഷകസംഘത്തിന് ഓരോ പള്ളിയിലും ഓരോ യൂണിറ്റ് ഉണ്ടായി പുനരാവിഷ്ക്കരിക്കുന്നത് അഭികാമ്യമായിരിക്കും. അതിനുവേണ്ടി കേന്ദ്ര, ഭദ്രാസന, ഇടവകതലങ്ങളിൽ ഗ്രാന്റുകൾ അനുവദിക്കുന്നത് അധികച്ചെലവാണെന്നും തോന്നുന്നില്ല. അപകടസാധ്യതകളെക്കാൾ, പ്രയോജനസാധ്യതകൾ ഏറെയുള്ള ഈ നിർദ്ദേശത്തിന് പ്രതികരണങ്ങൾ ലഭിക്കുമെന്നുറപ്പുണ്ട്.



# For Favours Received







K. M. VARGHESE & FAMILY,

**Kuzhiparampil,**

**Pathanamthitta.**

# സുവാർത്താചിന്തകൾ

ഫാ. ഡോ. ബി. വറുഗീസ്




**നോമ്പിലെ അഞ്ചാമത്തെ ഞായർ: കൂനിയുടെ സൗഖ്യം**
**(മാർച്ച് 22) ലൂക്കോസ് 13: 10-17**

1. ശാബതിൽ ഒരു യഹൂദ സുനഗോഗിൽവെച്ച് കർത്താവ് ഒരു കൂനിയെ സുഖപ്പെടുത്തുന്നതാണ് ഈ ദിവസത്തെ ചിന്താവിഷയം. ലൂക്കോസിന്റെ സുവിശേഷത്തിൽ കർത്താവ് സുനഗോഗിൽ പോയതായി പറയുന്ന അവസാനത്തെ ഭാഗമാണിത്. സൗഖ്യം പ്രാപിച്ച സ്ത്രീ പതിനെട്ടു വർഷമായി രോഗിയായിരുന്നു. യേശു അവളെ കണ്ട് അടുക്കൽ വിളിച്ച് അവളുടെമേൽ കൈവച്ച് സുഖപ്പെടുത്തി. സൗഖ്യമാക്കുവാൻ അവൾ യേശുവിനോട് അപേക്ഷിച്ചതായി വി. ലൂക്കോസ് പറയുന്നില്ല. എന്നാൽ അവൾ സുനഗോഗിൽ വിശ്വാസപൂർവ്വം സൗഖ്യത്തിനായി പ്രാർത്ഥിച്ചിരുന്നിരിക്കണം. ഉപരി അവൾ യേശുവിന്റെ ദൃഷ്ടിയിൽപ്പെട്ട അവളുടെ പ്രാർത്ഥനയും, പ്രത്യാശയുമായിരിക്കാം അവൾക്കു സൗഖ്യം നൽകുവാൻ യേശുവിനെ പ്രേരിപ്പിച്ച ഘടകങ്ങൾ.

2. യേശു ശാബതിൽ സൗഖ്യമാക്കിയതുകണ്ട് പള്ളി പ്രമാണി (=സുനഗോഗിലെ പ്രധാനി) കോപിക്കുന്നു. യേശുവിനോടുള്ള വിരോധമായിരിന്നിരിക്കാം അയാളെ കോപിഷ്ഠനാക്കിയ ഒരു സംഗതി. യഹൂദന്മാർ യേശുവിൽ കുറ്റം ആരോപിക്കുവാൻ ശ്രമിക്കുകയായിരുന്നു.

യഹൂദചിന്തയിൽ രോഗികളെ ചികിത്സിക്കുന്നത് ഒരു ജോലിയായി കണക്കാക്കിയിരുന്നു. ശാബതിൽ ജോലിചെയ്യുന്നതിനെ ന്യായപ്രമാണം വിലക്കുന്നുണ്ട്. അതിനാൽ ശാബതുലംഘനമെന്ന കുറ്റമാണ് യേശുവിൽ ഇവിടെ ആരോപിച്ചത്. എന്നാൽ സുനഗോഗു പ്രമാണിക്ക് "നീ ശാബതു ലംഘിച്ചു" എന്ന് യേശുവിനോട് നേരിട്ടു പറയുവാൻ ധൈര്യമില്ലായിരുന്നു. അതിനാൽ അവിടെ ഉണ്ടായിരുന്ന ജനങ്ങളെയാണ് അയാൾ ശാസിക്കുന്നത്.

3. ശാബതിൽ മൃഗങ്ങളോട് ക്രൂരത കാട്ടരുതെന്നും അവയ്ക്ക് തീറ്റയും വെള്ളവും കൊടുക്കണമെന്നും യഹൂദ റാബിമാർ പഠിപ്പിച്ചിരുന്നു. ഇതു ചൂണ്ടിക്കാട്ടിയാണ് കർത്താവ് മറുപടി നൽകുന്നത്(13:15). മൃഗത്തോട് കരുണ കാണിക്കണമെന്ന് നിയമം അനുശാസിക്കുന്നു. എന്നാൽ മനുഷ്യനോട് കരുണ കാണിക്കുന്നതിനെ, അതായത് മനുഷ്യന് നന്മ ഉണ്ടാകുന്ന ഒരു പ്രവൃത്തി ചെയ്താൽ അതിനെ ശാബതു ലംഘനമായി ചിത്രീകരിക്കുന്ന കാപട്യത്തെ കർത്താവ് ശാസിക്കുന്നു.

മനുഷ്യന് നന്മ ഉണ്ടാകുന്നതിനെക്കാൾ നിയമങ്ങൾ അഭംഗുരം കാത്തുസൂക്ഷിക്കുന്നതിനാണ് യഹൂദന്മാർക്ക് താത്പര്യമുണ്ടായിരുന്നത്. ജനങ്ങളെക്കാൾ അവർ സ്നേഹിക്കുകയും വിലമതിക്കുകയും ചെയ്തിരുന്നത് നിയമങ്ങളെ ആയിരുന്നു. നമുക്കും ഉണ്ടാകുന്ന ഒരു പ്രലോഭനമാണിത്. കുറെ നിയമങ്ങൾ ആചരിച്ചാൽ സഭാജീവിതമായി എന്നാണ് പലരുടേയും ചിന്ത. നോമ്പിൽ വിലക്കപ്പെട്ട ഭക്ഷണം വർജ്ജിച്ച്, സഭ നിഷ്ക്കർഷിച്ചിട്ടുള്ള പ്രാർത്ഥനകൾ ചൊല്ലിയാൽ ആത്മീയ ജീവിതമായി എന്ന് ബഹുഭൂരിപക്ഷവും ചിന്തിക്കുന്നു. നോമ്പും പ്രാർത്ഥനയും അർത്ഥവത്തായിത്തീരുന്നത് നമ്മിൽ നന്മ ഉണ്ടാകുമ്പോഴാണ്. ദൈവസാന്നിദ്ധ്യബോധവും, മറ്റു മനുഷ്യരെപ്പറ്റിയുള്ള കരുതലും ഉണ്ടാകുമ്പോഴാണ് നമ്മുടെ ജീവിതം ആത്മീയമായിത്തീരുന്നത്. അതിനുള്ള ഉപാധിയാണ് നോമ്പും പ്രാർത്ഥനയും.

4. മനുഷ്യന്റെ ആത്മീയ സൗഖ്യത്തിനാണ് ശാബതാചരണം ദൈവം നിശ്ചയിച്ചത്. ആറു ദിവസത്തെ അദ്ധ്വാനങ്ങൾക്കുശേഷം സ്വാർത്ഥതയുടെ കൂനിൽനിന്നും നിവർന്ന് ദൈവത്തെ നോക്കുവാനും, സഹമനുഷ്യനെ കാണുവാനുമാണ് ശാബതാചരണം ന്യായപ്രമാണത്തിലൂടെ ദൈവം നൽകിയത്. കൂട്ടായ ആരാധനയായിരുന്നു ശാബതാചരണത്തിന്റെ പ്രധാന ഘടകം. ആരാധനയുടെ ലക്ഷ്യം ദൈവസംസർഗ്ഗവും അതിലൂടെ ലഭ്യമാകുന്ന ആത്മീയ സൗഖ്യവുമാണ്. സ്വാർത്ഥതയുടെയും, അഹങ്കാരത്തിന്റെയും, കാപട്യത്തിന്റെയും കൂനിൽ നിന്നും സൗഖ്യം പാപിക്കുവാനുള്ള അവസരമാണ് വി. നോമ്പ്.



**2. നോമ്പിലെ ആറാം ഞായർ : കുരുടന്റെ സൗഖ്യം**
**മാർച്ച് 29 യോഹ. 9: 1-41**

1. യെറുശലേം ദേവാലയത്തിനു സമീപം യേശുവും ശിഷ്യന്മാരും ജന്മനാ അന്ധനായ ഒരാളെ കണ്ടുമുട്ടുന്നു. തദവസരത്തിൽ ശിഷ്യന്മാർ യേശുവിനോടു ചോദിച്ച ചോദ്യവും, അതിന് താൻ നൽകുന്ന ഉത്തരവും ശ്രദ്ധേയമാണ് (9:2-3). പിതാക്കന്മാരുടെ പാപത്തിന്റെ ഫലം പിൻതലമുറ അനുഭവിക്കുമെന്നുള്ളത് പഴയനിയമത്തിലെ പ്രധാന ആശയങ്ങളിലൊന്നാണ്. (പുറ. 20:5; 34:7; സങ്കീ. 109:14). ഇസ്രായേൽ ജനത അതായത് അബ്രഹാമിന്റെ മക്കൾ ഒരൊറ്റ സമൂഹമാണ്. ഓരോ യഹൂദനും സമൂഹത്തിന്റെ അവിഭാജ്യഘടകമാണ്. അബ്രഹാമിന് ലഭിച്ച വാഗ്ദാനം ഓരോ യഹൂദനും അവകാശപ്പെട്ടതാണ്. ഒരു വ്യക്തിയുടെ വിശ്വാസവും, നന്മയും, ദൈവഭക്തിയും സമൂഹത്തെ മുഴുവനും സ്വാധീനിക്കുന്നതുപോലെ, പാപത്തിന്റെ ഫലവും തലമുറകൾക്കപ്പുറത്ത് സ്വാധീനം ചെലുത്തുന്നുവെന്ന് യഹൂദന്മാർ വിശ്വസിച്ചിരുന്നു. യാതൊരു യഹൂദനും തനിക്കായി മാത്രം ജീവിക്കുന്നില്ല. ഓരോരുത്തരുടേയും പ്രവർത്തിയുടെ ഫലങ്ങൾ ജലതരംഗങ്ങൾപോലെ വരുംതലമുറകളിലേക്ക് പ്രത്യാഘാതത്തിന്റെ അലകൾ സൃഷ്ടിച്ച് പ്രസരിക്കുന്നു. "ഇവൻ കുരുടനായി പിറക്കുവാൻതക്കവണ്ണം ആർ പാപം ചെയ്

തു? ഇവനോ ഇവന്റെ അമ്മയപ്പന്മാരോ? എന്ന് ശിഷ്യന്മാർ ചോദിച്ചത് ഈ പശ്ചാത്തലത്തിലാണ്. ഇവന്റെയോ മാതാപിതാക്കളുടെയോ പാപത്തിന്റെ ഫലമായിട്ടല്ല ഇവൻ അന്ധനായി ജനിച്ചത് "ദൈവപ്രവൃത്തി അവങ്കൽ വെളിപ്പെടേണ്ടതിനത്രെ" എന്ന് യേശു മറുപടി നൽകുന്നു. അന്ധന്റെ കഷ്ടപ്പാടിന്റെ കാരണം യേശു വ്യക്തമാക്കുന്നില്ല. വിശദീകരണം നൽകാതെ അവന് താൻ സൗഖ്യം നൽകുന്നു. "ദൈവപ്രവൃത്തി അവങ്കൽ വെളിപ്പെടേണ്ടതിനത്രെ" എന്നുള്ള വാക്കുകളുടെ അർത്ഥ വ്യാപ്തി, യേശുവിന്റെ ഈ സമീപനത്തിന്റെ വെളിച്ചത്തിൽ വേണം മനസ്സിലാക്കുവാൻ.

2. എന്തുകൊണ്ട് അന്ധതയും, അംഗവൈകല്യവും, രോഗങ്ങളും, വേദനയും ഉണ്ടാകുന്നു എന്ന ചോദ്യം എക്കാലവും മനുഷ്യനെ അലട്ടിയിട്ടുണ്ട്. വിവിധ മതങ്ങൾ വ്യത്യസ്ത രീതിയിൽ അതിനുത്തരം നൽകാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ ഉത്തരം നൽകുന്നതിനുപകരം, കരുണാപുരസ്സരം ആശ്വസിപ്പിക്കാനുള്ള മാതൃകയാണ് കർത്താവു കാട്ടിത്തരുന്നത്. സൃഷ്ടിയുടെ കുറവുകളെ ദൈവം അറിയുന്നു. മനുഷ്യന്റെ പാപങ്ങൾക്കും രോഗങ്ങൾക്കും സൗഖ്യം നൽകി. ദൈവം ആഗ്രഹിക്കുന്ന പൂർണ്ണതയിൽ എത്തിക്കുവാനാണ് ദൈവപുത്രൻ ജഡമെടുത്തത്. കരുണാപുരസ്സരം സൃഷ്ടിക്ക് സൗഖ്യവും, നന്മയും പ്രദാനം ചെയ്യുന്നതാണ് ദൈവത്തിന്റെ പ്രവൃത്തി. അതാണ് അന്ധന്റെ സൗഖ്യത്തിലൂടെ വെളിപ്പെട്ടത്. ദൈവപുത്രന്റെ ജഡധാരണത്തിന്റെ ലക്ഷ്യം സൗഖ്യദാനങ്ങളിലൂടെ വെളിപ്പെടുന്നു. ദൈവത്തിന്റെ സ്നേഹത്തിന്റെയും ആർദ്രകരുണയുടേയും അടയാളമാണ് ഓരോ അത്ഭുതപ്രവൃത്തിയും.

സ്നേഹത്തിന്റെ ഈ പ്രവൃത്തി തുടരുവാനാണ് ശിഷ്യന്മാരെ വിളിച്ചിരിക്കുന്നതെന്ന് യേശു സൂചിപ്പിക്കുന്നു. "എന്നെ അയച്ചവന്റെ പ്രവൃത്തി പകൽ ഉള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു" (9:4). യോഹന്നാന്റെ സുവിശേഷത്തിൽ "പ്രകാശം" "പകൽ" എന്നിവയ്ക്ക് പ്രത്യേക അർത്ഥമുണ്ട്. ദൈവസാന്നിദ്ധ്യത്തിന്റെ സൂചനയാണ് ഈ രണ്ടു വാക്കുകളും. യേശുവിന്റെ സാന്നിദ്ധ്യമുള്ള അവസ്ഥയാണ് പകൽ. യേശുവിന്റെ പരസ്യശുശ്രൂഷതൊട്ടുള്ള കാലമാണ് പകൽ. സ്വർഗ്ഗാരോഹണത്തിനുശേഷവും, ലോകത്തിന്റെ വെളിച്ചമായ ക്രിസ്തു സഭയിൽ സന്നിഹിതനാണ്. അതിനാൽ പകലിന്റെ അനുഭവത്തിലാണ് നാം ജീവിക്കുന്നത്. പകൽ ഉള്ളേടത്തോളം ദൈവത്തിന്റെ പ്രവൃത്തി, അതായത് സൃഷ്ടിയുടെ സൗഖ്യദാനം നാം തുടരുമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്.

**ആത്മീയ ഉണർവ്വിന്റെ ഭാഗമാണ് നമ്മുടെ നോമ്പും പ്രാർത്ഥനയും. അവയുടെ ലക്ഷ്യം ദൈവത്തിന്റെ പ്രവൃത്തിചെയ്യുവാൻ തക്കവണ്ണം ഒരുങ്ങുകയാണ്.**

മനുഷ്യർ ഉറങ്ങാതെ കർമ്മോത്സുകരായിരിക്കുന്ന അവസ്ഥയാണ് പകൽ. ആത്മീയ ഉണർവ്വിന്റെ ഭാഗമാണ് നമ്മുടെ നോമ്പും പ്രാർത്ഥനയും. അവയുടെ ലക്ഷ്യം ദൈവത്തിന്റെ പ്രവൃത്തിചെയ്യുവാൻ തക്കവണ്ണം ഒരുങ്ങുകയാണ്. വിശപ്പും, രോഗവും, അംഗവൈകല്യവും സമൂഹത്തിന്റെ അവഗണനയും നിമിത്തം ദുഃഖിച്ചിരിക്കുന്നവർക്കുമുമ്പിൽ യേശു സ്നേഹപൂർവ്വം സന്നിഹിതനായി. തന്റെ സാന്നിദ്ധ്യം അവർക്ക് സൗഖ്യവും, ആശ്വാസവും, ധൈര്യവും നൽകി. ഇതേ രീതിയിൽ ലോകത്തിൽ സന്നിഹിതമാകുന്നതാണ് ദൈവത്തിന്റെ പ്രവൃത്തി.

## ഓശാനാ ഞായർ : ഏപ്രിൽ 5

1. യേശു കഴുതക്കുട്ടിയുടെ പുറത്ത് യെറുശലേമിലേക്ക് ആഘോഷമായി എത്തിയത് നാലു സുവിശേഷങ്ങളിലും പരാമർശിച്ചിരിക്കുന്ന സംഭവമാണ്. മശിഹായെപ്പറ്റിയുള്ള യഹൂദന്മാരുടെ പ്രതീക്ഷയ്ക്ക് അനുസൃതമായി കർത്താവ് പ്രത്യക്ഷപ്പെടുന്ന ഏകസംഭവം ഇതാണെന്നു പറയാം. സമാധാന ദൗത്യവുമായി, ജയാളിയായി യെറുശലേമിലേക്ക് കഴുതപ്പുറത്തുവരുന്ന മശിഹായെപ്പറ്റി യേശുവിന് 800 വർഷങ്ങൾക്കുമുമ്പ് സെഖര്യാവ് പ്രവചിച്ചു (സെഖ. 9:9). ഇതിന്റെ പൂർത്തീകരണമായിട്ടാണ് യേശു കഴുതപ്പുറത്തു കയറിവന്നതെന്ന് വി. മത്തായി ചൂണ്ടിക്കാണിക്കുന്നു (മത്താ. 21:4). മത്തായിയുടെ വിവരണമനുസരിച്ച് ഒലിവു മലയരികെ ബേത്ഫാഗയിൽ നിന്നാണ് ഘോഷയാത്ര ആരംഭിച്ചത്. മശിഹായുടെ വരവുമായി ബന്ധപ്പെട്ട സ്ഥലമാണ് ഒലിവുമല. യഹൂദന്മാരുടെ വീണ്ടെടുപ്പുകാരനായ മശിഹാ പ്രത്യക്ഷപ്പെടുന്നത് ഒലിവു മലയിൽ ആയിരിക്കുമെന്ന് ചിലർ വിശ്വസിച്ചിരുന്നു. സെഖര്യാവിന്റെ ഒരു പ്രവചനമാണ് (14: 3-4) ഇതിനടിസ്ഥാനം. ഒലിവുമലയിൽനിന്നും ആരംഭിച്ച ഘോഷയാത്രയിലൂടെ താൻ മശിഹായാണെന്നുള്ള സത്യം യേശു വെളിപ്പെടുത്തി.

2. യാത്രയ്ക്ക് കഴുതയെ തെരഞ്ഞെടുത്തതിനും പ്രത്യേക കാരണമുണ്ട്. പഴയനിയമത്തിൽ ഒരു രാജാവ് സമാധാനദൗത്യവുമായി ഒരു നഗരത്തിൽ പ്രവേശിച്ചിരുന്നത് കഴുതയുടെ പുറത്തായിരുന്നു. ഗോത്രപിതാവായ യാക്കോബ് യഹൂദായെ അനുഗ്രഹിച്ചുകൊണ്ടു പറഞ്ഞു: "അവൻ മുന്തിരിവള്ളിയോടു ചെറുകഴുതയേയും വിശിഷ്ട മുന്തിരിവള്ളിയോടു കഴുതക്കുട്ടിയേയും കെട്ടും." (ഉല്പ. 49:11) ഇത് മശിഹായെപ്പറ്റിയുള്ള ഒരു പ്രവചനമായിട്ടാണ് യഹൂദക്രിസ്തീയ പാരമ്പര്യങ്ങൾ മനസ്സിലാക്കുന്നത്. ശലോമോനെ രാജാവായി വാഴിച്ചശേഷം ദാവീദിന്റെ കോവർകഴുതപ്പുറത്ത് ഇരുത്തി ഗീഹോനിലേക്ക് കൊണ്ടുപോയതും ഇത്തരത്തിലുള്ള ഒരു സൂചനയാണ്.

ചുരുക്കത്തിൽ വിനയാന്വിതനായി സമാധാനദൗത്യവുമായിട്ടാണ് യേശു യെറുശലേമിൽ എത്തുന്നത്. ജനങ്ങൾ തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിച്ചത് മശിഹാ രാജാവിനെ ആദരിക്കുവാനായിരുന്നു. പരവതാനി വിരിക്കുന്നതിന് തുല്യമാണിത്. യേശുവിനെ രാജാവായി വാഴിച്ചശേഷം ജനങ്ങൾ വസ്ത്രങ്ങൾ വഴിയിൽ വിരിച്ച് ആദരവോടെ സ്വീകരിച്ചു. (2രാജാ. 9:13). വൃക്ഷക്കൊമ്പുകൾ വഴിയിൽ വിതറിയതും വഴി സുഗമമാക്കുന്നതിനായിരുന്നു. ഈന്തപ്പനയുടെ കുരുത്തോല ജനങ്ങൾ വഹിച്ചിരുന്നതായി യോഹന്നാൻ മാത്രമേ പറയുന്നുള്ളൂ.

3. "ഹോശന്നാ........" (മത്താ. 21:9) "രക്ഷിക്കേണമെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു" എന്നാണ് 'ഹോശന്നാ' എന്ന എബ്രായവാക്കിന്റെ അർത്ഥം. സങ്കീ. 118 : 25-26-ന്റെ അടിസ്ഥാനത്തിലായിരുന്നിരിക്കണം ഇങ്ങനെ പാടിയത്. ഇസ്രായേൽജനത കൂടാരപ്പെരുനാളിലെ ആഘോഷങ്ങളിൽ കുരുത്തോലയേന്തി ഘോഷയാത്ര നടത്തിയിരുന്നു. മക്കാബ്യർ സിറിയാക്കാരെ തോൽപ്പിച്ചു തിരിച്ചെത്തിയപ്പോൾ കുരുത്തോലകളോടെയാണ് ജനങ്ങൾ അവരെ എതിരേറ്റത്. പെസഹാപ്പെരുനാളിൽ മശിഹാ പ്രത്യക്ഷനാകുമെന്നും, ശത്രുക്കളെ പരാജയപ്പെടുത്തി യഹൂദന്മാർക്ക് സ്വാതന്ത്ര്യം നൽകുമെന്നും, രാജ്യം സ്ഥാപിക്കുമെന്നുമായിരുന്നു യഹൂദന്മാരുടെ പ്രതീക്ഷ. ഈ പശ്ചാത്തലത്തിലാണ് ജനങ്ങൾ കുരുത്തോലകളുമായി യേശുവിനെ സ്വീകരിച്ചത്.

കർത്താവിന്റെ സിംഹാസനാരോഹണത്തിനായി യെറുശലേമിലേക്കുള്ള പ്രവേശനത്തിന്റെ ദിനമാണ് ഹോശന്നാ ഞായർ. തന്റെ സിംഹാസനം കുരിശാണ്; കിരീടം മുൾക്കിരീടമാണ്; രാജവസ്ത്രം പരിഹാസ സൂചകമായി തന്നെ അണിയിച്ച ചുവപ്പു കുപ്പായമാണ്; രാജദണ്ഡ് തന്റെ കയ്യിൽ കൊടുത്ത കോലാണ്. ഇതിലൂടെ വേദനയും കഷ്ടതയും പരിഹാസവും, ഒറ്റപ്പെടുത്തലും അനുഭവിച്ചിരുന്ന ദൈവജനവുമായി താൻ ഏകീഭവിച്ചു. കഷ്ടപ്പെടുന്ന യഹോവയുടെ ദാസനായി യെശയ്യാവ് നൽകുന്ന മശിഹായുടെ ചിത്രത്തിന് അനുസൃതമായി യേശു കാണപ്പെട്ടു. (യെശ. 53: 2-12)

ഈ ബലഹീനനായ മശിഹായെ സ്വീകരിക്കുവാൻ യഹൂദന്മാർ വിസമ്മതിച്ചു. ലോകപ്രകാരമുള്ള ബലഹീനതയുടെ അടിസ്ഥാനത്തിലല്ലേ നാം മറ്റുള്ളവരെ വിലയിരുത്തുന്നത്? പണവും, പ്രതാപവും, അധികാരവും, കാപട്യവുമല്ലേ മഹത്വമായി അംഗീകരിക്കപ്പെടുന്നത്? വിനയത്തിനും, ലാളിത്യത്തിനും അവഗണനയും തിരസ്കരണവുമല്ലേ ലഭിക്കുന്നത്?

**എവിടെ അനീതിയും, കാപട്യവുമുണ്ടോ അവിടെ ഉയിർപ്പിന്റെ യാഥാർത്ഥ്യം നിഷേധിക്കപ്പെടുകയാണ്. ഉയിർത്തെഴുന്നേറ്റ് തിന്മയെ ജയിച്ച ക്രിസ്തുവിനെ നമ്മിലൂടെ ലോകം കാണുമ്പോഴാണ്, നാം യഥാർത്ഥത്തിൽ ഉയിർപ്പിന്റെ സാക്ഷികളായിത്തീരുന്നത്.**

### ഉയിർപ്പു ഞായറാഴ്ച : ഏപ്രിൽ 12

1. പൗരസ്ത്യ പാരമ്പര്യത്തിൽ ഏറ്റവും വലിയ പെരുന്നാളും, ആരാധനാ വർഷത്തിന്റെ കേന്ദ്രവും കർത്താവിന്റെ ഉയിർപ്പാണ്. ഞായറാഴ്ചയുടെ പേരുതന്നെ "കൃംതാ" (ഉയിർപ്പ്) എന്നാണല്ലോ? ഓരോ ഞായറാഴ്ചയും ഉയിർപ്പിന്റെ പ്രതിവാരാഘോഷമാണ്.

കർത്താവിന്റെ കുരിശുമരണത്തിന്റെ അർത്ഥം വ്യക്തമാകുന്നത് ഉയർപ്പിലൂടെയാണ്. സഭയുടെ അടിസ്ഥാനവിശ്വാസം ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നുള്ളതാണ്. ക്രിസ്തുവിന്റെ കുരിശുമരണം ശിഷ്യന്മാരുടെ വിശ്വാസത്തിന്റെ അടിത്തറയിളക്കിയെന്നു പറയാം. എമ്മാവൂസിലേക്കു പോയ ശിഷ്യന്മാരുടെ വാക്കുകളിൽ ഇത് വ്യക്തമാണ് : "ഞങ്ങളോ അവൻ ഇസ്രായേലിനെ വീണ്ടെടുക്കുവാനുള്ളവൻ എന്ന് ആശിച്ചിരുന്നു" (ലൂക്കോസ് 24:21) എന്നാണ് അവർ പറഞ്ഞത്. വിശ്വാസത്തിന്റെ അടിസ്ഥാനമിളകിയപ്പോൾ ശിഷ്യന്മാരിൽ ചിലർ പഴയ ജോലിയിലേക്കു തിരിഞ്ഞു. (ഉദാ. പത്രോസ്, യോഹ. 21-ാം അദ്ധ്യായം).

ചിതറിപ്പോയ ശിഷ്യന്മാരെ ഒരുമിച്ചു കൊണ്ടുവന്ന സംഗതി കർത്താവിന്റെ ഉത്ഥാനമാണ്. 'യേശു ഉയിർത്തെഴുന്നേറ്റു; അവനെ ഞങ്ങൾ കണ്ടു' എന്നതായിരുന്നു അവരുടെ സാക്ഷ്യത്തിന്റെ ഉള്ളടക്കം. (അ. പ്ര. 3:15; 1 യോഹ. 1:1). ആ സാക്ഷ്യമാണ് അപ്പോസ്തോലന്മാരിൽ നിന്നും നമുക്കു ലഭിച്ചിരിക്കുന്നത്. സഭയുടെ എല്ലാ പ്രവർത്തനങ്ങളുടേയും, ആരാധനയുടേയും അടിസ്ഥാനം കർത്താവിന്റെ ഉയിർപ്പാണ്. വി. പൗലൂസ് പറയുന്നതുപോലെ "ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം; നിങ്ങളുടെ കേൾവിയും വ്യർത്ഥം" (1 കൊരി. 15:14)

2. നിനവെയിലെ ഇസഹാക്ക് എന്ന സുറിയാനി സന്യാസപിതാവ് (7-ാം നൂറ്റാണ്ട്) പറയുന്നത്. കർത്താവിന്റെ ഉയിർത്തെഴുന്നേൽപ്പിനെ നിഷേധിക്കുന്നതാണ് ദൈവം ഒരിക്കലും ക്ഷമിക്കാത്ത പാപമെന്നാണ്. ഒരുതരം നിസംഗതയോടെ, ഉയിർപ്പിനെ വീക്ഷിക്കുകയും, ആത്മീയജീവിതത്തിൽ അതിനുള്ള സ്ഥാനം വിസ്മരിക്കയും ചെയ്യുന്നവർ, ഉയിർപ്പിനെ നിഷേധിക്കുകയാണ് ചെയ്യുന്നത്. എവിടെ അനീതിയും, കാപട്യവുമുണ്ടോ അവിടെ ഉയിർപ്പിന്റെ യാഥാർത്ഥ്യം നിഷേധിക്കപ്പെടുകയാണ്. ഉയിർത്തെഴുന്നേറ്റ് തിന്മയെ ജയിച്ച ക്രിസ്തുവിനെ നമ്മിലൂടെ ലോകം കാണുമ്പോഴാണ്, നാം യഥാർത്ഥത്തിൽ ഉയിർപ്പിന്റെ സാക്ഷികളായിത്തീരുന്നത്. ഉയിർപ്പിന്റെ സന്ദേശം, നമ്മുടെ ജീവിതത്തെ രൂപാന്തരപ്പെടുത്തുന്നില്ലെങ്കിൽ നാം ഉയിർപ്പിന്റെ യാഥാർത്ഥ്യത്തെ നിഷേധിക്കുകയാണ് ചെയ്യുന്നത്.

**പുതുഞായറാഴ്ച : ഏപ്രിൽ 19**
(യോഹ. 20: 19-31)

1. ഉയിർപ്പു മുതൽ പുതുഞായറാഴ്ചവരെയുള്ള ദിവസങ്ങൾ "ഹേവോറോ (=വെണ്മ) ദിനങ്ങൾ" എന്നാണ് അറിയപ്പെടുന്നത്. നാലും അഞ്ചും നൂറ്റാണ്ടുകളിൽ ഉയിർപ്പു പെരുന്നാളിലാണ് മാമോദീസാ നൽകിയിരുന്നത്. പുതുതായി സ്നാനമേറ്റവർക്ക് വെള്ളവസ്ത്രങ്ങൾ നൽകുന്ന പതിവുണ്ടായിരുന്നു. ഉയിർപ്പു പെരുനാളിൽ സ്നാനമേറ്റവർ ഈ ഒരാഴ്ചക്കാലം വെള്ളവസ്ത്രങ്ങൾ ധരിച്ചു നടന്നതുകൊണ്ടായിരിക്കാം, 'ഹേവോറോ (=വെണ്മയുടെ) ദിനങ്ങൾ' എന്ന പേരുണ്ടായത്.

കുസ്തന്തീനോസ് ചക്രവർത്തി ഈ ഒരാഴ്ചക്കാലം പൊതു അവധിയായി പ്രഖ്യാപിച്ചിരുന്നു. വിശ്വാസികൾ ഉയർപ്പിന്റെ സന്തോഷം തുടർന്നും ആഘോഷിക്കുവാനായിരുന്നു ഇത്.

2. ഉയിർത്തെഴുന്നേറ്റ ക്രിസ്തു ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട സംഭവമാണ് ഇന്നത്തെ ചിന്താവിഷയം. ഇനിയുള്ള ഞായറാഴ്ചകളിൽ ഇതേ വിഷയമാണ് ഏവൻഗേലിയോന്റെ ഉള്ളടക്കം.

ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ് ക്രിസ്തു പ്രത്യക്ഷനായത് (യോഹ. 20:19;26, ലൂക്കോ. 24:1:13) ആഴ്ചവട്ടത്തിന്റെ ഒന്നാംദിവസം ക്രിസ്തു ഉയിർത്തെഴുന്നേറ്റതും, ശിഷ്യന്മാർക്കു പ്രത്യക്ഷനായതുമാണ്, ഞായറാഴ്ച (= ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം) ആരാധനയ്ക്കായി വേർതിരിക്കാനുള്ള കാരണം. ഓരോ ഞായറാഴ്ചയും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണുവാനുള്ള ദിവസമായി അപ്പോസ്തോലന്മാർ ചിന്തിച്ചിരുന്നിരിക്കണം.

3. ഇന്നത്തെ സുവിശേഷഭാഗത്ത് യേശു രണ്ടുതവണ പ്രത്യക്ഷനായതിനെപ്പറ്റി പറയുന്നു. തോമാശ്ലീഹായുടെ അസാന്നിദ്ധ്യത്തിലും, പിന്നീട് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിലും ക്രിസ്തു പ്രത്യക്ഷനായി.

"ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും, ആണിപ്പഴുതിൽ വിരൽ ഇടുകയും, അവന്റെ വിലാപ്പുറത്ത് കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല" എന്ന് തോമാശ്ലീഹാ പറഞ്ഞത് എന്തുകൊണ്ടാണ്? അദ്ദേഹത്തിന്റെ അവിശ്വാസം കൊണ്ടല്ലെന്ന് വ്യക്തമാണ്. മറ്റ് അപ്പോസ്തോലന്മാരും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ നേരിട്ടുകണ്ടിട്ടാണ് വിശ്വസിച്ചത്.

കർത്താവ് ഉയിർത്തെഴുന്നേറ്റു എന്ന് ആദ്യം മനസ്സിലാക്കിയത് മഗ്ദലനമറിയാം ആണ് (യോഹ. 20: 1-10) അവൾ ആ വാർത്ത പത്രോസിനെയും യോഹന്നാനെയും അറിയിച്ചപ്പോൾ, അവർ കല്ലറയുടെ അടുത്തേക്ക് ഓടിയത്, നേരിട്ടുകണ്ട് ഉറപ്പുവരുത്താനായിരുന്നു.

എമ്മവൂസിലേക്കുപോയ രണ്ടു ശിഷ്യന്മാരും (ലൂക്കോസ് അ. 24) ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ നേരിട്ടു കണ്ടതുകൊണ്ടാണ് വിശ്വസിച്ചത്. ചുരുക്കത്തിൽ എല്ലാ ശിഷ്യന്മാരും കർത്താവിനെ നേരിട്ടുകണ്ടാണ് വിശ്വസിച്ചത്. തോമാശ്ലീഹായുടെ പ്രതികരണം ഒറ്റപ്പെട്ട സംഭവമല്ല.

4. "അവനോടുകൂടി മരിക്കേണ്ടതിനു നാം പോക" (യോഹ. 11:16) എന്നു പറഞ്ഞ തോമ്മാശ്ലീഹാ എന്തുകൊണ്ടാണ് യേശുവിനെ നേരിട്ടുകാണാതെ വിശ്വസിക്കയില്ലെന്നു പറഞ്ഞത്? വി. തോമസ് ഒരു അപ്പോസ്തോലനാണ്. അപ്പോസ്തോലന്റെ പ്രധാന യോഗ്യത ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കണ്ടു എന്നതാണ്. യൂദാക്കു പകരം മത്ഥിയാസിനെ തെരഞ്ഞെടുക്കുമ്പോൾ ഒരു പ്രധാന യോഗ്യതയായി പറയുന്നത് അവൻ "ഞങ്ങളോടുകൂടി അവന്റെ (=ക്രിസ്തുവിന്റെ) പുനരുദ്ധാനത്തിനു സാക്ഷിയായിത്തീരേണം" (അപ്പോ. പ്ര. 1:22) എന്നാണ്. അപ്പോസ്തോലന്മാരുടെ പ്രസംഗത്തിന്റെ അടിസ്ഥാനം ഉയിർത്തെഴുന്നേറ്റ ക്രിസ്തു ആയിരുന്നു.

"ആദിമുതലുള്ളതും ഞങ്ങൾ കേട്ടതും, സ്വന്തകണ്ണുകൊണ്ട് കണ്ടതും ഞങ്ങൾ നോക്കിയതും, ഞങ്ങളുടെ കൈ തൊട്ടതും ആയ ജീവന്റെ വചനം സംബന്ധിച്ച്" ആയിരുന്നു അപ്പോസ്തോലന്മാർ പ്രസംഗിച്ചത്. (1യോഹ. 1:1)

ഇങ്ങനെ പ്രസംഗിക്കുവാൻ സാധിക്കണമെങ്കിൽ ഉയിർത്തെഴുന്നേറ്റ കർത്താവിനെ നേരിട്ടു കാണണം. അക്ഷരാർത്ഥത്തിൽ അപ്പോസ്തോലനായി, ക്രിസ്തുവിനെ സാക്ഷിക്കുവാനുള്ള തീക്ഷ്ണതമൂലമാണ് തോമാശ്ലീഹാ ഇങ്ങനെ പ്രതികരിച്ചത്.



# ദാനധർമ്മങ്ങൾ വിവേചനത്തോടെ ചെയ്യുവാൻ പഠിക്കണം

ഫാ. ഒ. തോമസ്

നമ്മുടെ സമ്പദ്ഘടന പൊതുവെ നിശ്ചലമായിരിക്കയാണ്. സാമാന്യം നിശ്ചിത വരുമാനമുള്ളവർക്കും, ഗൾഫിൽ നല്ല ഉദ്യോഗമുള്ളവരുടെ ബന്ധുക്കൾക്കും, അമേരിക്കൻ ഡോളർ വരവുള്ളവർക്കും സാമ്പത്തിക മാന്ദ്യം അത്ര അനുഭവപ്പെടുന്നില്ലായിരിക്കാം. എന്നാൽ കൃഷി, ഇടത്തരം കച്ചവടം, മറ്റു തൊഴിലുകൾ ഇവയെ ആശ്രയിച്ചു കഴിയുന്നവർ പൊതുവെ ഞെരുങ്ങുന്നുണ്ട്. സാധാരണക്കാരുടെ ഈ ഞെരുക്കങ്ങളെ കണക്കിലെടുക്കാതെയാണ് ഇടവകകളും, സഭയും, സാമൂഹ്യ-സാംസ്ക്കാരിക സംഘടനകളും ഞാഞ്ഞൂൽക്ലബ്ബുകളും, രാഷ്ട്രീയ പാർട്ടികളുമൊക്കെ ജനത്തെ "പിഴിയാനുള്ള" പരിപാടികൾ ആവിഷ്കരിക്കുന്നത്. സമൂഹത്തിൽ അന്തസ് പാലിക്കുവാൻ എപ്പോഴും താല്പര്യം വെയ്ക്കുന്ന ഇടത്തരക്കാർ ഈ "പിഴിച്ചിലിൽ" വളരെ വലയുന്നുണ്ടെന്നുള്ളത് ഒരു പരമാർത്ഥമാണ്. ഇതു കൂടാതെ വിവാഹങ്ങൾ, വിടിനു പാലു കാച്ചൽ, കൊച്ചിന് ഇരുപത്തിയെട്ട് കെട്ടൽ, പുതുമണവാളന്റെയും, മണവാട്ടിയുടെയും അടുക്കള കാണൽ തുടങ്ങിയവയ്ക്കു ക്ഷണിക്കപ്പെട്ടാൽ അതിനും കാര്യമായ സംഭാവനകൾ നൽകണം. ഇടവകയിലും, സമൂഹത്തിലും, മേലേക്കിടയിലുള്ളവർ ആവിഷ്ക്കരിക്കുന്ന പല പദ്ധതികളും സാധാരണക്കാരെ എങ്ങനെ ബാധിക്കുന്നു എന്ന് ചിന്തിക്കാൻ അവർ മിനക്കെടാറില്ല. ഇവിടെ സാധാരണക്കാർ അനുഭവിക്കുന്ന മാനസിക സമ്മർദ്ദങ്ങളിൽനിന്നും രക്ഷപെടുവാൻ ഒരു പെരുമാറ്റച്ചട്ടം തന്നെ ഉണ്ടാകുന്നത് നന്നായിരിക്കും. ആ വഴിക്കുള്ള ചില ചിന്തകളാണ് ഇവിടെ കുറിക്കുന്നത്.

സാമൂഹ്യജീവിയായ മനുഷ്യൻ, തനിയെ ജീവിക്കുക സാദ്ധ്യമല്ലല്ലോ. സമൂഹത്തോട് പലവിധത്തിൽ നമുക്ക് കടപ്പാടുണ്ട്. അത് അർത്ഥവത്തായി നിർവ്വഹിക്കുന്നത് ക്രിസ്തീയ ജീവിതത്തിലെ സമർപ്പണത്തിന്റെ ഭാഗവുമാണ്.

സാമൂഹ്യ ജീവിയായ മനുഷ്യൻ, തനിയെ ജീവിക്കുക സാദ്ധ്യമല്ലല്ലോ. സമൂഹത്തോട് പലവിധത്തിൽ നമുക്ക് കടപ്പാടുണ്ട്. അത് അർത്ഥവത്തായി നിർവ്വഹിക്കുന്നത് ക്രിസ്തീയ ജീവിതത്തിലെ സമർപ്പണത്തിന്റെ ഭാഗവുമാണ്. രണ്ടു നേരമെങ്കിലും പ്രാർത്ഥിക്കുക എന്ന നിഷ്ഠ പോലെ തങ്ങളുടെ വരുമാനത്തിന്റെ ഒരു നിശ്ചിതഭാഗം ദാനധർമ്മങ്ങൾക്കായി നീക്കിവെക്കണം. പ്രാർത്ഥിക്കുന്നതിന് ധനിക-ദരിദ്ര വിവേചനം ഇല്ലാത്തതുപോലെ കൊടുക്കുന്ന കാര്യത്തിൽ പാവപ്പെട്ടവർക്കും ഇളവു പാടില്ല. ഒരു വ്യത്യാസം മാത്രം. കൂടുതലുള്ളവർ കൂടുതലായി കൊടുക്കണം. അതാണ് നീതി. നമ്മുടെ ഇടവകകളിൽ പരക്കെ ഒരനീതി കാണപ്പെടുന്നു. ഉള്ളവർ തങ്ങളുടെ വരുമാനത്തിന് അനുസരിച്ച് നൽകുന്നില്ല. ചില ഇടവകകളിൽ മാസവരി, വിവാഹവരുമാനങ്ങൾ ഇവ കൊടുക്കുന്നതിൽ വ്യത്യാസമെ ഇല്ല. ധനിക-ദരിദ്ര വിവേചനമില്ല എന്ന് പലരും അതേപ്പറ്റി പറയാറുണ്ടെങ്കിലും, ദൈവീക കൽപ്പനയുടെ നഗ്നമായ ലംഘനം തന്നെയാണ് അത്. താലന്തുകളുടെ ഉപമയിൽ കൂടുതൽ ലഭിച്ചവനോട് കൂടുതൽ ലാഭവും, കുറച്ച് ലഭിച്ചവനോട് കുറച്ചും മാത്രമെ യജമാനൻ ആവശ്യപ്പെട്ടിട്ടുള്ളു. രാഷ്ട്രീയ പാർട്ടികളെപ്പോലെ ഗ്രൂപ്പും ചേരിയും തിരിഞ്ഞ്, പൊതുയോഗം നടത്തപ്പെടണമെന്നല്ലാതെ വേദപ്രമാണം പള്ളികളില്ലെങ്കിലും പാലിക്കപ്പെടണമെന്ന് ഇവിടെ ആർക്കാണ് താൽപ്പര്യം?

പഴയനിയമത്തിൽ ദശാംശം നീക്കിവെക്കണമെന്ന് വേദപ്രമാണം അനുശാസിക്കുന്നു. അതു കൊടുക്കാത്തവൻ 'ദൈവത്തെ കൊള്ളയടിക്കുന്നു' എന്നാണ് മാലാഖി പ്രവാചകൻ സൂചിപ്പിക്കുന്നത്. (മാലാഖി 2: 10-12) കൂട്ടുകാരനുവേണ്ടി തന്റെ ജീവനെത്തന്നെ നൽകണം എന്നാണ് പുതിയനിയമ പ്രമാണം. അതിന്റെ അടുത്തെങ്ങും നാമാരും എത്താത്ത സ്ഥിതിയ്ക്ക് തൽക്കാലം പഴയനിയമ പ്രമാണത്തിലെങ്കിലും തുടങ്ങാം. വിശ്വാസികൾ വരുമാനത്തിന്റെ പത്തിലൊന്നെങ്കിലും ദാനധർമ്മങ്ങൾക്കായി നീക്കിവെയ്ക്കുക. ആദ്യം ഇതു വലിയ പ്രയാസമായി തോന്നാം. എന്നാൽ അത്രയെങ്കിലും ചെയ്യേണ്ടത് നമ്മുടെ ക്രിസ്തീയ വിശ്വാസത്തോട് പ്രതിബദ്ധത പ്രകടിപ്പിക്കുവാൻ ആവശ്യമാണെന്ന് കരുതി ഒരു ശീലമിടുക. കുറെ കഴിയുമ്പോൾ ദശാംശം നീക്കിവെച്ചതുമൂലം യാതൊരു നഷ്ടവും ഉണ്ടായിട്ടില്ലെന്നു ബോദ്ധ്യമാകും. ദൈവത്തോടുള്ള നമ്മുടെ ബന്ധത്തിൽ അൽപ്പം കഷ്ടവും നഷ്ടവും ഉണ്ടായില്ലെങ്കിൽ ആ ബന്ധത്തിന് എന്താണ് ആഴം? ഈ നീക്കിവെയ്ക്കുന്ന തുക ചെലവഴിക്കുന്നതിലും ചില മാനദണ്ഡങ്ങൾ പുലർത്തേണ്ടിയിരിക്കുന്നു.

1. ഒരു വിശ്വാസി സഭയോടു ബന്ധപ്പെട്ടിരിക്കുന്നത് ഇടവകയിൽക്കൂടിയാണ്. അതിനാൽ മാസവരി തുടങ്ങിയ കാര്യങ്ങൾ ഇടവയ്ക്കുള്ളത് കൃത്യമായി നൽകിയിരിക്കണം. അതുപോലെ സഭയുടെ പൊതുവായ പിരിവുകളിലും സഹകരിക്കുവാൻ ഓരോ വിശ്വാസിക്കും ബാദ്ധ്യതയുണ്ട്. ദശാംശം നീക്കിവെച്ചാൽ ഇതിനൊന്നും ബുദ്ധിമുട്ടുണ്ടാവുകയില്ല. ഇവിടെ മറ്റൊരു പ്രയാസമുണ്ടാകുന്നുണ്ട്. മിക്ക ഇടവകകളും തങ്ങൾക്കു

താങ്ങാനാവാത്ത വികസനപ്രവർത്തനങ്ങൾ ഏറ്റെടുക്കാറുണ്ട്. പാരീഷ്ഹാൾ മുതൽ ദുഃഖവെള്ളിയാഴ്ച കഞ്ഞിക്ക് വാർപ്പ്, ചെമ്പ് തുടങ്ങിയ ജംഗമ സാധനങ്ങൾവരെ. ഈ വക കാര്യങ്ങൾക്ക് വിശ്വാസികൾ മനസ്സോടെ തരു ന്നത് വാങ്ങിക്കുകയല്ലാതെ, നിർബന്ധം അവരുടെ മേൽ ചുമത്തി "ഭാരമേറിയ ചുമടുകൾ" പാവപ്പെട്ടവരുടെ മേൽ വെയ്ക്കുന്നത് നല്ലതല്ല. ഇവയ്ക്ക് ധനികർ കൊടുക്കുന്ന തിനനുപാതമായി പാവപ്പെട്ടവർക്ക് നൽകാൻ കഴിവില്ല എന്ന വസ്തുത മറക്കരുത്.

2. സമൂഹത്തിലെ ഏറ്റം പാവപ്പെട്ടവർക്കു പ്രയോജനം ചെയ്യുന്ന പദ്ധതികൾക്കായി മാത്രമേ സംഭാവനകൾ നൽകാവൂ. ലക്ഷങ്ങൾ പൊടിച്ച് ജൂബിലി ആഘോഷങ്ങൾ നടത്തുകയും "പബ്ലിസിറ്റിക്കു" വേണ്ടി പത്ത് കുഞ്ഞാടുകളെ പത്ത് വിധവമാർക്ക് നൽകുന്ന ജീവകാരുണ്യ പദ്ധതികൾക്ക് സാധാരണക്കാർ ഒന്നും നൽകേണ്ടയാവശ്യമില്ല. നമ്മുടെ കൺമുമ്പിൽ കാണുന്ന അനാഥനേയും വിധവയേയും, രോഗിയേയും, വസ്ത്രമില്ലാത്തവനേയും നേരിട്ട് സഹായിക്കാൻ ആവുമ്പോൾ എന്തിന് ഈ പ്രകടനാത്മകതയുടെ പുറകെ പോകണം?

3. പുണ്യസ്ഥലങ്ങളിലേക്ക് തീർത്ഥാടനവും നേർച്ച കാഴ്ച സമർപ്പിക്കലും മിക്കവരുടേയും ആത്മീയതയുടെ ഭാഗമാണ്. അതിൽ തെറ്റൊന്നുമില്ല. എന്നാൽ വരുമാനം വളരെയുള്ള തീർത്ഥാടനകേന്ദ്രങ്ങളിൽ പിന്നെയും കൂടുതൽ തുക നൽകുന്നതിനേക്കാൾ, ചോർന്നൊലിക്കുന്നതും, പഴയ ഒരു ചിത്തോലയും വിരിക്കൂട്ടും മാറിവെക്കാനില്ലാത്തതുമായ പാവപ്പെട്ട പള്ളികൾക്ക് ഈ പരിശുദ്ധന്മാരുടെ നാമത്തിൽ സംഭാവനകൾ നൽകുന്നതായിരിക്കും കൂടുതൽ പുണ്യപ്രദം.

4. ഡോഗ് ഷോ, ഓർക്കിഡ്, ക്രിസ്മസ് കേക്ക്, ട്രീ മൽസരങ്ങൾ, ചൈൽഡ് ഓഫ് ദി ഇയർ, വുമൺ ഓഫ് ദി ഇയർ തുടങ്ങിയ പേരിൽ പൊങ്ങച്ചസംഘടനകൾ നടത്തുന്ന യാതൊരു പരിപാടികൾക്കും സാധാരണക്കാർ അവരുടെ വിയർപ്പിന്റെ ഫലം നൽകേണ്ടതില്ല. അത് സംഘടിപ്പിക്കുന്നവർ അവരുടെ പൊങ്ങച്ചം പ്രകടിപ്പിക്കുവാൻവേണ്ടി പലതും ചെയ്യുമ്പോൾ അതിനാവശ്യമായ തുകയും അവർ മുടക്കിക്കൊള്ളും.

5. ഭവനകൂദാശ, പെൺകുട്ടികളുടെ വിവാഹം തുടങ്ങി കുടുംബപരമായ ചടങ്ങുകൾക്കു സംഭാവന നൽകുമ്പോഴും വിവേചനം ആവശ്യമാണ്. നമ്മുടെ ചെറിയ സംഭാവന ഏതെങ്കിലും വിധത്തിൽ ആവശ്യവും. പ്രയോജനവുമെന്നു തോന്നുന്നിടത്തേ അതു നൽകാവൂ. മിക്ക ഭവനങ്ങളിലും ഒരിക്കലും ഉപയോഗിക്കാത്ത പല സാധനങ്ങളും കളയാനാവാത്തതിന്റെ പേരിൽ സൂക്ഷിച്ചിരിക്കുന്നതു കാണാം. പേരു കൊത്തിയില്ലായിരുന്നെങ്കിൽ മറ്റു വല്ലവർക്കും കൊടുക്കാമായിരുന്നു എന്നു പരിദേവിക്കുന്നവരും ഉണ്ട്.

ചുരുക്കത്തിൽ ധനികരുടെ സംഭാവന രീതി സാധാരണക്കാർ ഒരിക്കലും അനുകരിക്കരുത്. തങ്ങളുടെ ചുരുങ്ങിയ വരുമാനത്തിൽനിന്ന് അർത്ഥവത്തായി പണം ചിലവഴിക്കാൻ പഠിക്കണം, ക്രിസ്തീയ വിശ്വാസത്തിന്റെയും മൂല്യബോധത്തിന്റെയും അടിസ്ഥാനമായിരിക്കണം ദാനധർമ്മങ്ങൾക്ക് മാനദണ്ഡമായി വർത്തിക്കേണ്ടത്.



## S. S. L. C. കഴിഞ്ഞവർക്കു ക്യാമ്പ്

ഓർത്തഡോക്സ്. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 10-ാമത് പോസ്റ്റ് എസ്. എസ്. എൽ. സി. എഡ്യൂക്കേഷൻ ഓറിയന്റേഷൻ ക്യാമ്പ് ഏപ്രിൽ 27- മുതൽ മേയ് 3 - വരെ മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ നടക്കുന്നതാണ്.

കോളേജ് പ്രവേശനത്തിനായി കാത്തിരിക്കുന്നവരെ ഉത്തമമായൊരു കലാലയ ജീവിതത്തിന് പരിശീലിപ്പിക്കുക എന്ന ലക്ഷ്യത്തോടെ നടത്തുന്ന ക്യാമ്പിൽ വേദശാസ്ത്രജ്ഞരും വിദ്യാഭ്യാസ വിദഗ്ദ്ധരും ക്ലാസ്സെടുക്കും.

കഴിഞ്ഞ 4 വർഷങ്ങളിലെ ക്യാമ്പിൽ പങ്കെടുത്തവരുടെ പ്രത്യേക ദശവത്സര സമ്മേളനം മേയ് 1-ന് 11 മുതൽ 4 വരെ ചേരുന്നതാണ്.

പങ്കെടുക്കണമെന്നുള്ളവർ ജന.സെക്രട്ടറി, ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ, കോട്ടയം എന്ന വിലാസത്തിൽ അപേക്ഷിക്കേണ്ടതാണെന്ന് ഡയറക്ടർ പ്രൊഫ. പി. സി. ഏലിയാസ് അറിയിക്കുന്നു.

# 'KALAHANDI CALLS........'

(Metropolitan Geevarghese Mar Osthathios)

Kalahandi, Orissa, the so-called 'ethiopia of India', due to its extreme draught and poverty, is by God's grace, growing as the largest, the most fruitful and the most difficult mission field of the Malankara Orthodox Church. But for Sri. P. H. Kurian, the former Collector of the District, who almost dragged me to Kalahandi during December of 1994 and the continued interest he has been showing in the Kalahandi Development Project, this would not have taken place. It had been inaugurated on March 7th, 1995, in the form of a dispensary in a small cattle-shed, in a grand function which was attended by guests like Swaroopa Rani, the then Collector, two other I.A.S. officers, one I.P.S officer and a large gathering of the poor local tribals and adivasis. The site was in Govardhanpur, where 4 acres of land was purchased at a cost of Rs.5000 per acre, using the money locally collected by members of our Church at Cuttack, Bhuvaneshar, etc. Five rooms were erected using donations from friends in Dubai, Sharjah, Rourkela etc. Later, when 36 acres of land was bought and Baselius Mathews Prathaman (BMP) Mission Hospital was constructed at Udit Narainpur, just five kilometres away from Bhavanipatna, the capital of the District, the building at Govardhanpur became the first 'satellite dispensary'.

A miracle has now taken place as God gave an interest to the Westphalia Evangelical Church of Germany in the foreign mission projects of our Church, especially the one in Kalahandi, Orissa. When I asked for help, their reply was that they would help a little despite the new financial crisis precipitated by the lifting of the bamboo-wall between West and East Germany. Their two conditions were that we should not ask for any help for projects within Kerala. Kerala being a rich state and that if they give any aid as capital, the expense of running the projects and maintaining the personnel required, must be borne by ourselves. As a result, Rs. 33 lakhs reached the headquarters of the Mission society of our Church at the MTC (Mission Training Centre) at Mavelikara. Further- more, Dr. Ulrich Beyer, the supervisor of their missions in Africa, Latin America, Sree Lanka, Indonesia etc. reached New Delhi on the 20th of December, 1997 and Fr. Varghese John, the co-ordinator of the Mission Board, received him at the airport. The three of us flew to Raipur, M.P, the next day and were guests of the Raipur Parish that night. We journeyed in a taxi for seven hours on the 22nd through rough roads, where there was hardly a car or even a restaurant in sight. During the next few days, the very Rev. K. I. Philip Ramban, P.H. Kurien, C.O. Mathew, Mathaikutty from Bhuvaneshwar and the three of us visited not only Govardhanpur, but also a closed hospital ten miles away, and a centre with 2 acres and good buildings, forty miles away. The fourth centre, with two buildings in another more remote area, 72 kilometres away, could not be visited. Dr. Beyer was so deeply impressed by the **utter poverty** of the tribals and other people, in the villages he had visited, the meagre price of land and the buildings ready for sale, that he allowed us to use the entire amount donated, for the purchase of the four sites of land and the infrastructure required for the four satellite dispensaries. The balance amount was for the purchase of an ambulance, with all the medicines and the paraphernalia necessary......

**The heading : 'Kalahandi calls....' should be taken as the 'Macedonian Call of God' that St. Paul received from a new continent, Europe. As thousands are praying 'the prayer till 2000 A.D', God has answered the prayers of humble people like us and it is marvellous in our sight!**

The Mission Society is given another responsibility that of raising Rs. 5 lakhs for buying an Ultra-Sound machine for the BMP hospital, as Dr. Biju Thomas had fully convinced Dr. Beyer of its need. If this money is successfully raised, an additional grant of Rs. 5 lakhs has been promised by Dr. Beyer.

The most difficult of the tasks we are to shoulder at present are the following:

* One more doctor with special responsibility of the satelite dispensaries.
* Four pharmacists, each of them required to stay permanently at each of the centres.
* Five deacons who have completed the Seminary Course, to be in charge of the centres, at least for one or two years, for evangelistic work and supervision.
* Rs. 50,000 per month for the allowance of the above-stated



# ബൈബിൾ പഠനം



ഫാ. ഒ. പി. വർഗീസ്

യോഹന്നാൻ. 5, 6, 7, അദ്ധ്യായങ്ങൾ

## ചോദ്യങ്ങൾ

1. ആട്ടുവാതിലി'ന്റെ പ്രത്യേകത എന്ത്?
2. ബേഥെസ്ദാ എന്നതിന്റെ അർത്ഥം എന്താണ്.?
3. തളർവാദരോഗികിടക്ക എടുത്ത് നടന്നതിൽ എത് ശബദ്നിയമം ആണ് ലംഘലിച്ചത്?
4. ആരാണ് ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്ന് ജീവങ്കലേക്ക് കടന്നിരിക്കുന്നത്?
5: 30-47 എങ്ങനെ വാക്യങ്ങളിൽ യേശുവിനെക്കുറിച്ചുള്ള വിവിധ സാക്ഷ്യങ്ങൾ എന്തൊക്കെയാണ്?
6. ഗലീല കടലിന് തിബര്യോസ് കടൽ എന്നു പേരുണ്ടായത് എങ്ങനെ?
7. അഞ്ചപ്പം കൊണ്ട് കർത്താവ് 5000-പേരെ പോഷിപ്പിച്ചു എന്ന അത്ഭുതത്തിലൂടെ നമ്മെ പഠിപ്പിക്കുന്ന ആത്മസത്യങ്ങൾ എന്തൊക്കെ?
8. യേശു ജലനിരപ്പിൽ നടക്കുന്നു എന്ന ഭാഗത്തു നിന്നുള്ള ആത്മീയ സന്ദേശമെന്തെല്ലാം?
9. യോഹന്നാന്റെ സുവിശേഷത്തിൽ ഞാനാകുന്നു (7 Iams) എന്നുള്ള ഏഴ് പ്രസ്താവനകളിൽ ആദ്യത്തേത് ഏത്?
10. യോഹന്നാൻ 6: 48-59 വരെയുള്ള ഭാഗത്ത് കുർബ്ബാന അനുഭവത്തിന്റെ മൂന്നു ഫലങ്ങൾ വിവരിച്ചിട്ടുണ്ട്. അവ ഏതെല്ലാം?
11. കൂടാര പെരുന്നാൾ യഹൂദന്മാർ ഏതു മാസത്തിലാണ് ആചരിച്ചിരുന്നത്? ഈ പെരുനാളിൽ വിശ്വാസികൾ ശീലോഹം കുളത്തിലെ വെള്ളം യാഗപീഠത്തിൽ ഒഴിക്കുന്നതും എന്തിനു വേണ്ടിയാണ്?
12. യേശുവിനെ യഹൂദന്മാർ കുറ്റപ്പെടുത്തിയപ്പോൾ അവനെക്കുറിച്ച് നിക്കോദിമോസ് എന്താണ് പറഞ്ഞത്?

## ഫെബ്രുവരി ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ

(1) കൊത്തിനെ
(2) കാനാവിലെ കല്യാണത്തിന് പച്ചവെള്ളം വീഞ്ഞാക്കി.
(3) ഒന്നാമത്തെ അത്ഭുതം.
(4) യേശുവാണ് സൃഷ്ടികർത്താവ് എന്ന് മഹത്വം. (Creative Power)
(5) മൂന്ന് (2:13, 6:4, 11:55)
(6) ദേവാലയത്തിലെ പുറത്തെ പ്രാകാരത്തിൽ (ജാതികളുടെ മണ്ഡപം)
(7) 46 വർഷം
(8) 1) ആരാധനാസ്ഥലങ്ങൾ പരിശുദ്ധമായും, ദൈവാധിവാസത്തിന് യോഗ്യമായി സൂക്ഷിക്കണം.
2) ദിവ്യാരാധനയിൽ തെറ്റുകൾ കടന്നു കൂടിയിട്ടുണ്ടെങ്കിൽ അവ തിരുത്തിയേ മതിയാകൂ.
3) നമ്മുടെ ഹൃദയങ്ങൾ ദൈവത്തിന്റെ ആലയമാണ്. അത് വിശുദ്ധമായിരിക്കണം.
4) ദൈവത്തിന്റെ മന്ദിരമായി വിശുദ്ധ സഭയെ കാണണം. അതിന്റെ മഹത്വത്തെ നാം ആദരിക്കുകയും കാത്തുസൂക്ഷിക്കുകയും വേണം.
(9) നിക്കോദിമോസ്
(10) വി. മാമോദീസായിൽക്കൂടി
(11) 3:16 തന്റെ ഏകജാതനായ............
(12) ശാലോമിന് അരികത്തുള്ള ഐനോവിൽ
(13) പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ട്.
(14) അസ്സീറിയക്കാരും ഇസ്രായേൽക്കാരും ഇടകലർന്നുണ്ടായ ഒരു സങ്കരജാതിയാണ് ശമര്യർ.
(15) അവിടത്തെ രക്ഷയാണിത്. യേശു നൽകുന്ന ആത്മാവുമാണിത്.
(16) രാജഭൃത്യന്റെ പുത്രനെ സുഖപ്പെടുത്തിയത്.

personnel.

Almost all of these centres have the infrastructure to run 'Balagrams' or 'Adivasi Hostels'. The seventeen boys in the St. Paul's Balagram attached to the BMP Hospital, can be shifted to the one centre being purchased for Rs. 10 lakhs.

The heading : 'Kalahandi calls....' should be taken as the 'Macedonian Call of God' that St. Paul received from a new continent, Europe. As thousands are praying 'the prayer till 2000 A.D', God has answered the prayers of humble people like us and it is marvellous in our sight! Those who read this brief article are requested to write to : The Secretary, Mission Board, M.T.C, Mavelikara, Kerala - 690 103, promising your prayers for this great Mission project of our Church, in the most needy area of India. *You are also requested to send candidates who have passed Pre-degree, for the eleventh batch of students at the M.T.C, in addition to your donations.

**"MAY ALL THE GLORY BE TO THE TRIUNE GOD!"**

"WELCOME TO KALAHANDI, ORISSA......."

The nearest airports are : Visag, Raipur and Bhuvaneswar, from where you can come by train, bus or taxi. The Alleppey - Bokaro Train stops at Narla Road and Kesinga, from where the Manager of the Project will take you to our areas in our mission -jeep, donated by a Malayalee friend. The distance from Narla Road to Govardhanpur satellite dispensary, is only six miles. The distance from Kesinga Railway station to B.M.P Mission Hospital is thirty miles. For further details, please write to : Rev. Fr. A. D. Geevarghese, The Manager, B.M.P Hospital, Udit-Narainpur P.O., Via Bhavanipatna, Kalạhandi District, Orissa - 756 001.

"You learn more by sight than by reading and hearing".

*- Parumala Thirumeni*



# ആറാം മാർത്തോമ്മായുടെ (കാലത്തെഴുതിയ) മലങ്കര സുറിയാനി സഭാചരിത്രം

[redacted] കോശി

## ആമുഖ കുറിപ്പ്

യാദൃച്ഛികമായി ശ്രദ്ധയിൽപ്പെട്ട ഒരു കൈയെഴുത്തുപ്രതി പരിശോധിച്ചപ്പോൾ അത് ആറാം മാർത്തോമ്മായുടെ കാലത്തുനിന്നുള്ള ഒരു സഭാചരിത്രമാണെന്നു മനസിലായി. ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ മനോഹരമായ കൈപ്പടയിലാണ് ഈ രേഖ പകർത്തപ്പെട്ടിരിക്കുന്നത്. രേഖയുടെ മുകളിൽ 1101 ഇടവം 6-ാം തീയതി പകർത്തിത്തുടങ്ങി എന്ന് കുറിച്ചിരിക്കുന്നു. (അതായത് ഈ കൈയെഴുത്തു പ്രതിയ്ക്കുതന്നെ 72 വർഷം പഴക്കം ഉണ്ട്) ഈ രേഖയുടെ നാല്പതാം പേജു വരെയേ ലഭ്യമായിട്ടുള്ളൂ. നാല്പതാംപേജിൽ പരാമർശിക്കുന്ന കാര്യം ആറാം മാർത്തോമ്മായുടെ കാലത്തെ സംഭവങ്ങളാണ്. ഒന്നുമുതൽ പത്താംപേജുവരെ സൃഷ്ടിയുടെ കാലം മുതലുള്ള പഴയനിയമ ചരിത്രത്തേയും, പതിനൊന്നും പന്ത്രണ്ടും പേജുകൾ പുതിയനിയമ ചരിത്രത്തിന്റെ ആദ്യസംഭവങ്ങളേയും പ്രതിപാദിക്കുന്നു. "അമ്പത്തിരണ്ടിൽ മാർത്തോമ്മാശ്ലീഹാ മലയാളത്തിൽ വന്നു മാർഗ്ഗം അറുവിച്ചു.." എന്നു പറഞ്ഞുകൊണ്ട് മലങ്കരസഭാചരിത്രം ആരംഭിക്കുന്നു. ഇടയ്ക്ക് പകർത്തെഴുത്തുകാരൻ ചില വിശദീകരണകുറിപ്പുകളും കൊടുക്കുന്നുണ്ട്.

ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ ജീവചരിത്രത്തിൽ (കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം, കോട്ടയം - 18) താഴെപ്പറയുന്ന പരാമർശങ്ങൾ, ഈ രേഖയെക്കുറിച്ചാണെന്നു തോന്നുന്നു.

"മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന 6-ാം മാർത്തോമ്മാ വലിയ മാർ ദീവന്നാസ്യോസിന്റെ സഭാ ചരിത്രഗ്രന്ഥം കോട്ടയം 'ചർച്ചു വീക്കിലിയിൽ' ഖണ്ഡശ: പ്രസിദ്ധപ്പെടുത്തുകയും അനന്തരം അതു പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്ന വിഷയത്തെ സംബന്ധിച്ച് മലയാള മനോരമപ്പത്രാധിപരും ചർച്ചു വീക്കിലിപ്പത്രാധിപരും കൂടിയായിരുന്ന എൻ. എം. ഏബ്രഹാമും ചിത്രമെഴുത്തും തമ്മിൽ എഴുത്തുകുത്തുകൾ നടത്തിയിരുന്നു". (പേജ് 139)

"ആറാം മാർത്തോമ്മായുടെ സഭാചരിത്രം ചർച്ച് വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തുന്നത് എനിക്കു സന്തോഷമുള്ള കാര്യമാണ്. എന്നാൽ മി. വറുഗീസ് അർഹിക്കുന്ന പ്രതിഫലം തരുന്നത് എനിക്കൊരു പ്രശ്നമായി അവശേഷിക്കുന്നു. കഴിവുകേടുമാത്രം; മനസ്സുകേടല്ല.... (ശ്രീ. എൻ. എം. ഏബ്രഹാം എഴുതിയ കത്തിൽനിന്ന്. പേജ് 139)

'ചിത്രമെഴുത്തി'ന്റെ നിര്യാണത്തെത്തുടർന്ന് ചർച്ച് വീക്കിലിയിൽ എഴുതിയ മുഖപ്രസംഗത്തിൽനിന്ന് താഴെ കൊടുത്തിരിക്കുന്ന വാക്കുകൾ ശ്രദ്ധിക്കുക.

"ശ്രീ വറുഗീസ് ഞങ്ങൾക്കു പ്രസിദ്ധീകരണാർത്ഥം അയച്ചുതന്ന ഒരു ചരിത്രരേഖയും അദ്ദേഹത്തിന്റെ വ്യാഖ്യാനങ്ങളും ഇന്നും ഞങ്ങളുടെ പക്കൽ ഉണ്ട്" (പേജ്: 182)

ഈ ചരിത്രരേഖ ചർച്ചുവീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടില്ലെന്ന് അന്വേഷണത്തിൽ മനസിലായി. മേല്പറഞ്ഞ പരാമർശങ്ങൾക്കു വിഷയമായ രേഖതന്നെയാണ് "മലങ്കര സുറിയാനി സഭാചരിത്രം" എന്നു വിശ്വസിച്ചുകൊണ്ട് മലങ്കരസഭയിൽ ഈ രേഖയുടെ പ്രസക്തമായ ഭാഗങ്ങൾ ഖണ്ഡശ: പ്രസിദ്ധീകരിക്കുകയാണ്. ചരിത്രപണ്ഡിതന്മാരുടേയും, ചരിത്രവിദ്യാർത്ഥികളുടേയും അഭിപ്രായങ്ങൾ ക്ഷണിയ്ക്കുന്നു. ഈ രേഖയുടെ കൈയ്യെഴുത്തുപ്രതിയുടെ മൂലം ഓർത്തഡോക്സ് സെമിനാരിയുടെ ആർക്കൈവ്സിൽ സൂക്ഷിച്ചിട്ടുണ്ട് - പത്രാധിപർ.

(12-ാം പേജു മുതൽ ഇവിടെ കൊടുത്തിരിക്കുന്നു)

".... 52-ൽ മാർത്തോമ്മാശ്ലീഹാ മലയാളത്തിൽ വന്നു മാർഗ്ഗം അറുവിച്ചു. ഏഴു പള്ളിയും വെപ്പിച്ചു. മാമോദീസാ മുങ്ങിയതിൽ ചംകരപുരി പകലോമറ്റം രണ്ടു തറവാട്ടിൽ പട്ടവും കൊടുത്തു. ("മാമോദീസാ മുങ്ങി അതിനാൽ ചംകരപുരി, പകലോമറ്റം രണ്ടു തറവാട്ടിൽ പട്ടവും കൊടുത്തു" എന്നാണ് മൂലഗ്രന്ഥത്തിലെ ആശയം. പക്ഷെ "ഏഴുപള്ളിയും വെപ്പിച്ചു മാമോദീസാ മുങ്ങി" എന്നെഴുതിക്കഴിഞ്ഞശേഷമാണ് പകർത്തെഴുത്തുകാരൻ പൂർണ്ണ വിരാമചിഹ്നം ഇട്ടിരിക്കുന്നത്. ഇതു പ്രമാദംകൊണ്ടു വന്നുപോയിരിക്കാവുന്നതാണ് - കെ.എം.വി) *

51-ാംമാണ്ടു കന്യാസ്ത്രീ അമ്മ മരിച്ചു. പറുദെസായിൽ അവരെ കൊണ്ടു പോകപ്പെട്ടു. 52-ൽ കൂറന്തൊതിൽ (കോറിന്തിയിൽ) ഇരുന്നു തെസലോനിക്കെർക്ക് പൗലോസ് കുറി എഴുതി. ആയാണ്ടുതന്നെ പീലിപ്പോസു ശ്ലീഹായെ കുരിശിന്മേൽ തറച്ചുകൊന്നു. 56-ൽ യാക്കോശ്ലീഹായെ കല്ലെറിഞ്ഞു കൊന്നു. അതിനു കുറഞ്ഞൊരു മുൻപെ കുറി എഴുതി. ആയാണ്ടിൽതന്നെ എപ്പിസ്ക്കോലിരുന്ന കോറിന്ത്യായെക്കാർക്കും ഗിലാത്തിയായെക്കാർക്കും പൗലോസു കുറി എഴുതി. 57-ൽ റോമായെക്കാർക്കും കൂറാന്തായക്കാർക്കും രണ്ടാമത്തെ കുറിപ്പും എഴുതി. 61-ൽ പൗലോസു റോമ്മായിൽചെന്നു രണ്ടു വർഷം കാവലിൽ പാർക്കുമ്പോൾ പിലിമ്മോനും കൂലിസായെക്കാർക്കും പിലിപ്പിസ്സായെക്കാർക്കും കുറി എഴുതി. 62-ൽ മർക്കോസു ഏവൻഗലിസ്ഥാ മരിച്ചു. 63-ൽ റോമ്മായിൽ പൗലോസിനെ കാവലിൽനിന്നും വിട്ടതിന്റെ ശേഷം ഇത്താലിയായിൽ നിന്ന് ഏവറായെക്കാർക്ക് കുറി എഴുതി. 64-ൽ റോമ്മാനഗരി ചുളയിച്ച നെറോൻ കെസറുവമണു. 65-ൽ തിമാത്തെയൊസിന്നും പൗലോസ് കുറി എഴുതി. 67-ൽ പത്രോസു രണ്ടാമത്തെ കുറി എഴുതി. അതിന്റെ ശേഷം യൂദായുടെ കുറിയും എഴുതി. 68-ൽ പൗലോസു റോമ്മായിൽ തിരിച്ചുവന്നു. പിന്നെയും കാവലിൽ പാർപ്പിച്ചിരിക്കുമ്പോൾ എപ്പെസിയാക്കാർക്കും,

* ബ്രാക്കറ്റിൽ ഇങ്ങനെ കൊടുക്കുന്ന കുറിപ്പുകൾ ചിത്രമെഴുത്തിന്റേതാണ്.

തിമാത്തെയൊസിന്നും രണ്ടാമത്തെ കുറിയും എഴുതി. 64-ൽ ശീമോനും മാർയൂദായും മരിച്ചു. 66-ൽ അന്ത്രയോസു ശ്ലീഹായെ കുരിശുമ്മേൽ തറച്ചു കൊന്നു. ആയാണ്ടിൽ തന്നെ മത്തായി ശ്ലീഹായുടെ തലവെട്ടി മരിച്ചു. 70- ൽ റോമ്മാനഗരിയിൽ വച്ചു നെറോൻ കെസറു പത്രോസിനെ കുരുശുമ്മേൽ തലക്കീഴായി തൂക്കി. പൌലോസിന്റെ തല വാളാൽ കണ്ടിച്ചു. 71-ൽ ഓർശ്ലേം നഗരിയും പള്ളിയും റോമ്മാക്കാരുപിടിച്ചു.

72-ൽ മാർത്തോമ്മാശ്ലീഹാ മരിച്ചു. 73-ൽ ബർത്തുമായി ശ്ലീഹായെ തല്ലികൊന്നു. 90-ാംമാണ്ടു ലൂക്കാ ഏവൻഗലിസ്ക്കാ മരിച്ചു. ആയാണ്ടിൽതന്നെ മത്തായി ഏവൻഗലിസ്ക്കാ മരിച്ചു. 93-ൽ ഏറോദേസു അഗ്രിപ്പാ മരിച്ചു. യോഹന്നാൻ ഏവൻഗലിസ്ക്കായെ റോമ്മായുടെ രാജാവു പിടിച്ചുകൊണ്ടു പോയി ഞെരുക്കം ചെയ്യിച്ചു വിട്ടതിന്റെ ശേഷം പത്തേമൂസിൽ വച്ചു ഗേലിയാനാ എഴുതി. മൂന്നു കുറിയും എഴുതി. 99-ൽ യോഹന്നാൽ ഏവൻഗേലിസ്ഥാ മരിച്ചു. 253-ൽ ആഫ്രിക്കാ നാട്ടിൽ ചേർന്ന കട്ടത്താക്കൊ നഗരിയിൽ 66 മെത്രാന്മാരു കൂടി ഒരു സൂന്നാദൊസ് കൂടി. എട്ടാം ദിവസം വദഹിതിടുന്ന പോലെ മാമോദീസാ വേണ്ടായെന്നും പിന്നത്തേതിൽ മാമോദീസാ മുക്കിയാൽ മൂടി വെയ്ക്കപ്പെട്ടതും ശുദ്ധമാകപ്പെട്ടതിനും അടയാളമായിട്ടു വെണ്മയുള്ള വസ്ത്രം ഭൂഷപ്പെടണമെന്നും കല്പിച്ചു. 260-ൽ റോമ്മായുടെ മെത്രാൻ പള്ളികളിലൊക്കെയും മരബിംബങ്ങൾ കിഴക്കും പിറമായിട്ടു വെയ്ക്കണെമെന്നും കല്പിച്ചു. 306-ൽ മഹാകുസ്തംദീനോസിനു ധൈര്യമുള്ള രാജാവു വാണു. 312-ൽ അദ്ദേഹം മിശിഹായുടെ മാർഗ്ഗത്തെ അനുസരിച്ചു അതുവരേയും ശുദ്ധമാകപ്പെട്ട യോഗത്തിനുണ്ടായ സംകടങ്ങളും തീർത്തു വിഗ്രഹാരാധാനയും മുടക്കി. ക്ഷേത്രങ്ങളേയും പൊളിച്ചു മാർഗ്ഗക്കാർക്കു ഏറിയ ഉപകാരങ്ങൾ ചെയ്തു. ഇതിനു മുമ്പു കർത്താവു മരിച്ചുയിർത്ത് ഏഴാണ്ടുകളുടെ ശേഷം ശ്ലീഹന്മാരു അന്ത്യോക്യായിൽ കൂടി പാർക്കുംപോൾ ക്ഷുദ്രക്കാരൻ ശീമോൻ റോമ്മായിൽ ചെന്ന് ക്ഷുദ്രങ്ങളാലെ മനുഷ്യരെ തട്ടിക്കുന്നു എന്നു കേൾക്കകൊണ്ട് 40-ാംമാണ്ട് അന്ത്യോഖ്യായിൽ യെബുദിയോസ് അപ്പസ്ക്കോപ്പായെ പട്ടം കെട്ടി. 65-ാമാണ്ട് പത്രോസു ശ്ലീഹാ റോമ്മായിലെ ലിനോസു അപ്പസ്ക്കോപ്പായെ പട്ടം കെട്ടി. 66-ാമാണ്ട് അന്ത്യോക്യായിൽ യെബുദിയോസ് അപ്പസ്ക്കോപ്പാ കഴിഞ്ഞശേഷം പൈതലിനെ ഈശോ തമ്പുരാൻ എടുത്തു ശ്ലീഹാന്മാരുടെ ഇടയിൽ നിർത്തിയെന്ന് ഏവൻഗേലിയോനിൽ ബഹുമാനിക്കപ്പെട്ട തീക്കടുത്ത മാർഗിനാത്ത്യോസിനെ മാർ യോഹന്നാൻ ഏവൻഗലിസ്ഥാ അന്ത്യോക്യയിൽ പട്ടം കെട്ടി. 325-ാം കാലത്തിൽ ചണ്ഡാളനായ അറിയോസിന്റെ എടുത്തുടെക്കുറിച്ചു നിഖ്യായിൽ സുന്നദോസുകൂടി അവന്റെ എടത്തുട എന്തെന്നാൽ നമ്മുടെ കർത്താവിനു മാനുഷസുഖമെ ഇല്ലെന്നു അവൻ നിനച്ചു ചൊല്ലി.* ഇതിനെക്കുറിച്ചു റോമ്മായുടെ രാജാവു കുസ്തന്തീനോസിന്റെ കാലങ്ങളിൽ നിഖ്യായിൽ സ്തുതി ചൊവ്വാക്കപ്പെട്ട 318 ബാബാമാരെ രാജാവുകൂട്ടി മുഴുവനാക്കപ്പെട്ട മനുഷ്യൻപുത്രനും മുഴുവനാക്കപ്പെട്ട തമ്പുരാനും താനാകുന്നു എന്നു അവരു നിശ്ചനുയംപുകളും പെരുനാളുകളും പള്ളി മര്യാദകളും മേൽ വേണ്ടുന്നതിനൊക്കെയും കാനോനാകളും കല്പിച്ചു. ആസിയാ, റോപ്പാ, ആഫ്രിക്കാ, അമ്മാറിക്ക** ഇങ്ങനെ അന്ത്യോക്യായിലും റോമ്മായിലും ആലക്കുസന്ത്രിയായിലും കുസ്തംദീനോസ്പോലീസിലും പാത്രിയർക്കമൊരേയും കല്പിച്ചു. അറിയോസു വെടിപ്പിടത്തിനു (ബലിപീഠത്തിനു) അവൻ കടന്നു. അവന്റെ വയറ് ഒഴിയപ്പെട്ടത് അതായി അറിയൊസിനെ വരുത്തുവാൻ ബാവാന്മാരു പ്രമാണിച്ചു മുൻപെ നിന്നു മരിക്കപ്പെട്ടവനായി അവനെ അവരു കണ്ടു. പട്ടികൾക്കവനെ അവരിട്ടു. അവനെ തിന്നില്ല. അവനെ ചൂടിയിപ്പാൻ അവരു പ്രമാണിച്ചു. മാറെപ്രെം മാർയാക്കോ പാറേസിന്റെ നാട്ടിന്നും ഹിന്ദുസ്ഥാനി നാട്ടിന്നും മെത്രാനായിരുന്ന യൊഹന്നാനും ഉണ്ടായിരുന്നു. കിഴക്കിനടുത്തവർക്കും പടിഞ്ഞാറിനടുത്തവർക്കും പിസായുടെ കാര്യം കൊണ്ട് ഉണ്ടായിരുന്ന തർക്കങ്ങളും തീർത്തു. ഒന്നാമത് മാർ ശിമവോന്റെ സിംഹാസനത്തുമ്മേൽ റോമ്മായുടെ പാത്രിയർക്കീസും രണ്ടാമതു മർക്കോസിന്റെ സിംഹാസനത്തുമ്മേൽ ആലക്കസന്ത്രിയായുടെ പാത്രിയർക്കീസും, മൂന്നാമതു യോഹന്നന്റെ സിംഹാസനത്തിമ്മേൽ കുസ്തന്തീനോസിന്റെ പാത്രിയർക്കീസും നാലാമതു ശിമവോന്റെ സിംഹാസനത്തുമ്മേൽ അന്ത്യോഖ്യായുടെ പാത്രിയർക്കീസും.

---

*ഇത് ഒരു ധാരണ പിശകാണെന്നു തോന്നുന്നു. അറിയോസ് കർത്താവിന്റെ ദൈവത്വത്തെയാണ് ചോദ്യം ചെയ്തത്. "മാനുഷസുഖം" എന്ന പ്രയോഗത്തിന്റെ അർത്ഥം മനുഷത്വമെന്നോ മനുഷ്യൻ എന്ന അവസ്ഥയെന്നോ ആണ് - പ.

** ഏഷ്യാ, യൂറോപ്പ്, ആഫ്രിക്ക എന്നീ സ്ഥലങ്ങൾക്കുള്ള സൂചനകൾ മനസ്സിലാക്കാമെങ്കിലും കുസ്തന്തീനോസ് പോലിസിനെ 'അമ്മാറിക്കാ'യുമായി ബന്ധപ്പെടുത്തുന്നതെങ്ങനെയെന്നു മനസ്സിലാകുന്നില്ല - പ.

സമകാലിനസമീക്ഷ

# മതനിരപേക്ഷത സമാധാനത്തിന്റെ തേരാളി

റോയ് ചാക്കോ, ഇളമണ്ണൂർ

മതനിരപേക്ഷത ഭാരതത്തിന്റെ അഭിമാനാർഹമായ സ്വഭാവങ്ങളിലൊന്നാണ്. വിവിധ സംസ്കാരങ്ങളുടേയും മതങ്ങളുടേയും സമന്വയമായ ഭാരതത്തിന്റെ ശക്തിയും സമാധാനവും മതനിരപേക്ഷത എന്ന തത്വശാസ്ത്രം കാത്തുസൂക്ഷിക്കുന്നു. സമാധാനത്തിന്റെ തേരാളിയായ മതനിരപേക്ഷത രാജ്യത്തെ ഐശ്വര്യത്തിലേക്കും അഭിവൃദ്ധിയിലേക്കും നയിക്കുകയും മാനവരെല്ലാം ഒന്നാണെന്ന ദൂത് നൽകുകയും ചെയ്യുന്നു. വിവിധ ആചാരാനുഷ്ഠാനങ്ങൾ നിലനിർത്തികൊണ്ടുതന്നെ ഒരു സമൂഹം പരസ്പര ബഹുമാനത്തോടും സ്നേഹത്തോടുംകൂടി സഹവസിക്കുവാൻ ഇത് പ്രേരണയാകുന്നു. അപ്രകാരം സമത്വവും സഹോദര്യവും സ്വാതന്ത്ര്യവും ഭാരതമാകെ പരിലസിക്കുകയും പ്രപഞ്ചത്തിന്റെ ഓരോ കണികയും ഈശ്വരന്റെ മഹത്വം ഉദ്ഘോഷിക്കുകയും ചെയ്യുന്നു.

ഉപാസകന്റെ മനസ്സിൽ സൃഷ്ടിക്കപ്പെടുന്ന സങ്കൽപ്പമായി സർവ്വശക്തനായ ദൈവത്തെ ചുരുക്കരുത്. ഒരു പ്രത്യേക മതത്തിൽപ്പെട്ടവരെ മാത്രം സ്നേഹിക്കുന്നത് സങ്കുചിതമാണ്. മറ്റ് സഭകളെ വെറുക്കുന്നത് ദൈവത്തിന് എതിരുമാണ്. കാരണം എല്ലാ മതങ്ങളും ഈശ്വരനിൽ അധിഷ്ഠിതമാണ്, ഏവരും ഈശ്വരന്റെ സന്തതികളുമാണ്. മതങ്ങൾക്കുള്ളിലെ മതാനുകൂലികളുടെ സ്നേഹശൂന്യതകൊണ്ടും സങ്കുചിതത്വത്തിലൂടെ ഉടലെടുക്കുന്ന മത മൗലികവാദം മൂലവും പ്രപഞ്ച സ്രഷ്ടാവായ ഈശ്വരനെ മറന്ന് ജാതിയുടെപേരിൽ മനുഷ്യർ തമ്മിലടിക്കുന്നത് ഈശ്വരനിന്ദയാണ്. അത് നാശം വിതയ്ക്കും.

മതേതരത്വത്തിന്റെ ശത്രുവായ വർഗ്ഗീയത മനുഷ്യന്റെ സങ്കുചിത മനോഭാവത്തിൽ നിന്നുമാണ് ഉടലെടുക്കുന്നത്. സങ്കുചിതത്വത്തിൽ മാനവസ്നേഹത്തിനും ദേശഭക്തിയ്ക്കും വികാസമില്ല. സ്നേഹത്തിന്റെ വിസ്തൃതിയും മേഖലയും ഏറുമ്പോൾ അത് മനസ്സിനെ ഉയർത്തി. പ്രപഞ്ചത്തെപ്പറ്റി നമുക്കുള്ള ബോധത്തെ വലുതാക്കി സകല ചരാചരങ്ങളേയും സ്നേഹിക്കുവാൻ നമ്മെ പഠിപ്പിക്കുന്നു. വിശ്വമാനവികത എന്നു പറയുന്നതും ഇതു തന്നെ. മതനിരപേക്ഷത വിശ്വമാനവികതയ്ക്ക് പ്രോൽസാഹനം ഏകി. ലോകസമാധാനത്തിനായി വാതിൽ തുറന്നീടും. ശാന്തിയുടേയും സഹോദര്യത്തിന്റേയും സഹിഷ്ണുതയുടേയും ജ്യോതിസാകുകയാണെങ്കിൽ മാത്രമേ മതാചാരങ്ങൾകൊണ്ട് ഒരു രാഷ്ട്രത്തിന് പുണ്യം ലഭിക്കുകയുള്ളൂ.

ജാതിയും മതവും നോക്കാതെ അതിർവരമ്പുകളെ അതിലംഘിച്ച് സേവനമനുഷ്ഠിച്ചതുകൊണ്ടാണ് മദർ തെരേസ മഹത്വത്തിലേക്കുള്ള വിജയം കണ്ടെത്തിയത്. മദറിനെ പുണ്യവതിയായി കാണുന്നതും ഇതേ കാരണം കൊണ്ടുതന്നെയാണ്. കർമ്മ മാർഗ്ഗത്തിനാണ് ഭഗവദ്ഗീത പ്രാധാന്യം കൊടുക്കുന്നത്. അല്ലയോ 'മനുഷ്യവർഗ്ഗമേ' എന്ന അഭിസംബോധനയോടുകൂടിയാണ് ഖുറാനിലെ പല ഉദ്ബോധനങ്ങളും ആരംഭിക്കുന്നത്. ഗാന്ധിജിയുടെ മതം ജീവിതത്തിന്റെ സകല മേഖലകളിലും പരന്നൊഴുകുന്ന സത്യമായിരുന്നു. മനുഷ്യസ്നേഹത്തിൽ വിശ്വസിക്കാത്ത മതത്തെ തിരസ്ക്കരിക്കണമെന്നാണ് സ്വാമി വിവേകാനന്ദൻ പറഞ്ഞത്. പഞ്ചധർമ്മങ്ങളിൽ അടിയുറച്ച് വിശ്വസിക്കുന്ന ജൈനമതത്തിന്റെ അടിസ്ഥാനതത്വംതന്നെ അഹിംസയാണ്. സാമൂഹ്യപ്രതിബദ്ധത ഇല്ലാത്ത മതം അന്ധമാണ്. സമൂഹവുമായി ബന്ധപ്പെട്ടു മാത്രമേ ഏതൊരു മതത്തിനും നിലനിൽക്കുവാൻ സാധിക്കൂ. സമുദായാചാരങ്ങൾ സാമൂഹികനീതിയ്ക്ക് അനുസൃതമായിരിക്കുകയും ചെയ്യണം. നിരവധി മതങ്ങളുടേയും വിഭാഗങ്ങളുടേയും സംസ്കാരങ്ങൾ ഒത്തുചേർന്നതാണ് ഭാരത സംസ്കാരവും, പാരമ്പര്യവും, നാനാത്വത്തിലുള്ള ഏകത്വമാണ് ഭാരത സംസ്കാരത്തിന്റെ മുഖമുദ്ര. ജനാധിപത്യം, സ്ഥിതിസമത്വം എന്നിവയുടെ കാവൽഭടനാണ് ഈ ഏകത്വം.

ദേവാലയത്തിന്റെ ഭിത്തിയ്ക്കുള്ളിൽ ധ്യാനത്തിലും പ്രാർത്ഥനയിലും മാത്രം ജീവിതം ഒതുക്കുകയല്ല യേശു ചെയ്തത്. സാമൂഹ്യപ്രവർത്തനം ക്രിസ്തുവിന്റെ ജീവിതത്തിന്റെ ഒരു ഭാഗമായിരുന്നു. മതാചാരങ്ങളെക്കാൾ മനുഷ്യസ്നേഹത്തിനും സേവനത്തിനുമാണ് യേശു പ്രാധാന്യം നൽകിയത്. 'നിങ്ങൾ പരസ്പരം സ്നേഹിപ്പിൻ' എന്ന പ്രധാന കൽപ്പനയിൽ മനുഷ്യർ എല്ലാ മതവിശ്വാസത്തിൽപ്പെട്ടവരേയും സ്നേഹിക്കണം എന്ന ഉപദേശം അടങ്ങിയിരിക്കുന്നു.

ദൈവത്തിനു വേണ്ടത് വിശ്വാസികളുടെ നിർമ്മലമായ മനസ്സാണ്. അമ്പലത്തിന്റെ മുറ്റത്ത് നിഷ്ക്കളങ്കരായ കുട്ടികളെ കണ്ടപ്പോൾ ഈശ്വരൻ പൂജാരിയെ മറന്നു പോയി എന്ന് ടാഗൂർ എഴുതിയിരിക്കുന്നത് ഈ ആശയത്തെ അടിസ്ഥാനമാക്കിയാണ്. മതാചാരങ്ങളുടെ അതിർവരമ്പുകളാൽ മനുഷ്യരുടെ ചിന്താശക്തിയും പ്രതികരണശേഷിയും മൗനം പാലിക്കരുത്. മതവികാരങ്ങളുടെ പേരിൽ യുവാക്കൾ വിനാശകമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് രാജ്യത്തെ നശിപ്പിക്കരുത്. സാഹോദര്യത്തിന്റേയും സ്നേഹത്തിന്റേയും മാർഗ്ഗനിർദ്ദേശം നൽകേണ്ട മതങ്ങളെ മനുഷ്യനെ ദ്രോഹിക്കാനുള്ള ഉപാധിയായി മാറ്റുന്ന കറുത്ത മനസ്സുകൾ രാജ്യത്തിന് ഒരു ഭാരമാണ്.

മനുഷ്യസ്നേഹത്തിലും ദൈവവിശ്വാസത്തിലും അധിഷ്ഠിതമായിരിക്കുന്നു മതങ്ങൾ. എന്നാൽ ഇവയുടെ യഥാർത്ഥ ലക്ഷ്യം എന്തെന്നറിയാതെ മനുഷ്യർ വിഭാഗീയ ചിന്തകളാൽ കലഹിക്കുമ്പോൾ മനുഷ്യനെക്കാളുപരി സാക്ഷാൽ ഈശ്വരനാണ് ഏറെ ദുഃഖിക്കുന്നത്. അതിനിടയുണ്ടാക്കാതെ നാം പ്രവർത്തിക്കണം. മനുഷ്യനെ ഇരുട്ടിൽനിന്ന് വെളിച്ചത്തിലേക്കും തിൻമയിൽനിന്ന് നൻമയിലേക്കും അസത്യത്തിൽനിന്ന് സത്യത്തിലേക്കും നയിക്കേണ്ട ശാസ്ത്രങ്ങൾ ഉൾക്കൊള്ളുന്ന മതങ്ങളുടെ

അനുയായികൾ പരസ്പരം വിദ്വേഷം വളർത്തിയാൽ അത് ഏവരേയും അന്ധകാരത്തിലേക്കായിരിക്കും നയിക്കുക. നൻമയുടേയും സ്നേഹത്തിന്റേയും മാർഗ്ഗദീപമാകണം മതങ്ങൾ. സഹിഷ്ണത, സാഹോദര്യം, മതസൗഹാർദ്ദം എന്നിവയ്ക്ക് ശക്തി പകരുന്നതായിരിക്കണം മതാചാരങ്ങൾ.

മതങ്ങൾ തമ്മിലുള്ള സംവാദത്തിലൂടെ മനുഷ്യർ പരസ്പരം അറിയുകയും അടുക്കുകയും ചെയ്യണം. ഒരു സമൂഹം നന്നാകണമെങ്കിൽ അതിന്റെ കണ്ണികളായ വ്യക്തികൾ നന്നാകണം എന്നതുപോലെ മതങ്ങൾ പരസ്പരം ബഹുമാനത്തിലും വിശ്വാസത്തിലും സഹവർത്തിക്കണമെങ്കിൽ മതങ്ങളിലെ കണ്ണികളായ സമുദായങ്ങൾ തമ്മിൽ ആദ്യമായി ഒത്തൊരുമയിലാകണം. സമുദായശ്രേഷ്ഠൻമാർ ഇക്കാര്യത്തിൽ സാമൂഹ്യ പ്രതിബദ്ധതയോടുകൂടി പ്രവർത്തിക്കണം. മനുഷ്യനെ പ്രത്യാശയിലേക്കും സ്നേഹത്തിലേക്കും അപ്രകാരം ദൈവത്തിലേക്കും അടുപ്പിക്കുകയും മനുഷ്യനിലുള്ള ദൈവികാംശം വളർത്തിയെടുക്കുകയും ചെയ്യേണ്ട ദൗത്യത്തിൽ അധിഷ്ഠിതമായിരിക്കണം മതങ്ങളുടെ ഉദ്ബോധനങ്ങളും അനുഷ്ടാനങ്ങളും.

**മതങ്ങളുടെ ലക്ഷ്യം മനുഷ്യ നന്മ ആയതിനാൽ വിധ്വംസകശക്തികളുടെ കരങ്ങളിൽ നിന്ന് രാജ്യത്തെ രക്ഷിക്കുവാൻ മതങ്ങൾ എല്ലാം ഒറ്റക്കെട്ടായി നിൽക്കേണ്ടത് കടമയാണ്, ചുമതലയാണ്. മതത്തിന്റെ പേരിൽ ദൈവത്തെ പങ്കുവയ്ക്കാതെയും സമുദായങ്ങൾക്കിടയിൽ മതിലുകൾ പണിയാതെയും ഈ സമൂഹം ഒത്തൊരുമയോടുതന്നെ തുടർന്നും സഹവസിക്കുമ്പോൾ ഭാരതമെന്ന ഈ വലിയ രാഷ്ട്രം സമാധാനത്തോടെയും അഭിവൃദ്ധിയോടെയും അതിന്റെ പ്രയാണം തുടർന്നുകൊണ്ടിരിക്കും.**

വെറും കുറെ ചടങ്ങുകൾക്കുള്ളിൽ മതത്തിന്റെ വിശാലതയെ വരിഞ്ഞ് മുറുക്കി മനുഷ്യനിൽനിന്ന് അകറ്റരുത്. ദൈവഛായയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യനെ മതങ്ങളുടെ പേരിൽ നിഷേധിക്കുന്നത് ദൈവത്തെ നിഷേധിക്കുന്നതിന് തുല്യമാണ്. ദൈവമല്ല മതങ്ങളെ സൃഷ്ടിച്ചത്. ദൈവത്തിന് മതമില്ല. ജാതിയുമില്ല. ഈശ്വരൻ ഒരു സഭയുടേയും അംഗത്വമെടുത്തിട്ടില്ല.

വിശാലമായ ദർശനമാണ് മതവിശ്വാസികൾക്ക് ആവശ്യം. മതങ്ങളെല്ലാം പാവനമാണ്. ആ പരിപാവനത കളയാതെ കാത്തുസൂക്ഷിക്കേണ്ടത് എല്ലാ ഈശ്വരവിശ്വാസികളുടേയും കടമയാണ്. ഈശ്വരനേക്കാളുപരി മതത്തെ സ്നേഹിക്കുന്നത് മതഭ്രാന്തനാണ്. അത് മതത്തിനും മനുഷ്യനും ആപത്താണ്. മതഭ്രാന്ത് ഒരു സാമൂഹികവിപത്താണ്. സമാധാനത്തിന്റെ ശത്രുവാണ്. സഹോദരനെ വെറുത്തുകൊണ്ടാകരുത് ആരാധന. അത് കപടഭക്തിയാണ്. ഈശ്വരനെ ആരാധിപ്പാനായി പണിതീർത്ത മന്ദിരങ്ങളെ ഏത് പേരിലും അറിഞ്ഞുകൊള്ളട്ടെ, അത് അമ്പലമായാലും പള്ളിയായാലും മോസ്കായാലും അതെല്ലാം വിശുദ്ധമാണ്. ഈശ്വരൻ സകല ചരാചരങ്ങളുടേയും സ്രഷ്ടാവാകുന്നു. ആയതിനാൽ നാം എല്ലാം ഒന്നാകുന്നു. നമുക്ക് അന്യോന്യം സ്നേഹിക്കാം.

മതസൗഹാർദം നിലനിൽക്കുന്നിടത്തോളം കാലം മനുഷ്യരുടെയിടയിൽ ദൈവം വസിക്കും. നാടിനോടു ബഹുമാനമുള്ളവൻ എല്ലാ മതവിശ്വാസികളേയും ബഹുമാനിക്കണം. ഏതൊരു മതത്തിൽ വിശ്വസിക്കുന്നതിനും മതപ്രചാരണം നടത്തുന്നതിനുമുള്ള അവകാശം നമ്മുടെ ഭരണഘടന ഉറപ്പുവരുത്തുന്നു. മതങ്ങളുടെ ലക്ഷ്യം മനുഷ്യനന്മ ആയതിനാൽ വിധ്വംസകശക്തികളുടെ കരങ്ങളിൽനിന്ന് രാജ്യത്തെ രക്ഷിക്കുവാൻ മതങ്ങൾ എല്ലാം ഒറ്റക്കെട്ടായി നിൽക്കേണ്ടത് കടമയാണ്, ചുമതലയാണ്. മതത്തിന്റെപേരിൽ ദൈവത്തെ പങ്കുവയ്ക്കാതെയും സമുദായങ്ങൾക്കിടയിൽ മതിലുകൾ പണിയാതെയും ഈ സമൂഹം ഒത്തൊരുമയോടുതന്നെ തുടർന്നും സഹവസിക്കുമ്പോൾ ഭാരതമെന്ന ഈ വലിയ രാഷ്ട്രം സമാധാനത്തോടെയും അഭിവൃദ്ധിയോടെയും അതിന്റെ പ്രയാണം തുടർന്നുകൊണ്ടിരിക്കും. മനുഷ്യന്റെ ആത്മീയവും സാമൂഹികവും വ്യക്തിപരവുമായ വളർച്ചയേയും ഉന്നതിയേയും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന മതവിഭാഗങ്ങൾക്ക് രാജ്യത്തിന്റെ സാംസ്കാരിക പുരോഗതിയിലും അഭിവൃദ്ധിയിലും നിർണ്ണായക പങ്കുണ്ട്.



ഗ്രന്ഥനിരൂപണം

# പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര

ഗ്രന്ഥകർത്താ: ജോയ്സ് തോട്ടയ്ക്കാട് (പേജ് 662. വില Rs. 150)
അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, B.A; B.L; M.S.W; D.S.S., കുന്നംകുളം

ശ്രീ ഗറി ഓഫ് ഇന്ത്യാ സ്റ്റഡിസെന്റർ പ്രസിദ്ധീകരിച്ച ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എഴുതിയ ഓർത്തഡോക്സ് സഭയിലെ ദിവംഗതനായ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രഗ്രന്ഥം നിശയുടെ നിശബ്ദതയിൽ വായിച്ചു തീർത്തപ്പോൾ ആ ശ്രേഷ്ഠ പ്രധാനാചാര്യന്റെ അതുല്യസർഗ്ഗ ചേതനകളുടെ വർണ്ണശബളിമ ഉപബോധമനസ്സിനെ ഏതോ മായാലോകത്തിലേക്ക് ആവഹിച്ചുകൊണ്ടുപോയപോലെ തോന്നി. ഔന്നത്യത്തിന്റെ ഉത്തുംഗഗോപുരങ്ങൾ കാൽക്കീഴില മർത്തിയ പ്രതിഭാധനനായ ആ വിശ്വപൗരനെ വിസ്മയപൂർവ്വം നോക്കികാണുമ്പോൾ മനസ്സ്മന്ത്രിക്കുന്നതുപോലെ തോന്നി - ' അഭിമാനിക്കൂ! അദ്ദേഹം ഉൾപ്പടുന്ന സഭയിലെ അംഗമായതിൽ'.

ഗ്രന്ഥകർത്താവായ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ഒരു ഭഗീരഥപ്രയത്നം തന്നെയാണ് ഈരചനയിലൂടെ നിർവ്വഹിച്ചിരിക്കുന്നതെന്ന് ആരും സമ്മതിച്ചുപോകും. ഒറ്റക്ക് ഇത്രവലിയൊരു ജീവചരിത്രഗ്രന്ഥം മെനഞ്ഞുണ്ടാക്കുക ക്ഷിപ്രസാധ്യമല്ല. അതിന്റെ പുറകിലെ കഷ്ടപ്പാടും, യാതനയും ആർക്കും ഊഹിക്കാവുന്നതേയുള്ളു. ഭാഷാസാഹിത്യത്തിലെ ഏറ്റവും വലിയ ജീവചരിത്ര ഗ്രന്ഥം ശ്രീപുത്തേഴത്ത് രാമമേനോൻ രചിച്ച 'ശക്തൻതമ്പുരാൻ' ആണെന്നു തോന്നുന്നു. അതിന്റെ കയ്യെഴുത്ത് കടലാസ് തന്നെ ആയിരത്തിലധികം വരും. അദ്ദേഹത്തിന് ആ ഗ്രന്ഥം രചിക്കാൻ സാഹിത്യകുശലൻ T. K. കൃഷ്ണമേനോൻ, മഹാകവി, ജി. ശങ്കരക്കുറുപ്പ്, എം. ഒ. ജോസഫ് നെടുങ്കുന്നം തുടങ്ങിയ പ്രഗൽഭ സാഹിത്യകാരൻമാരുടെ സഹായങ്ങൾ എഴുത്തുപണിക്കും മറ്റും ലഭിച്ചിരുന്നു. കൂടാതെ അന്ന് നാടുവാണിരുന്ന കൊച്ചിരാമവർമ്മ മഹാരാജാവിന്റെ ധനസഹായവും ഉണ്ടായിരുന്നു. ഈവക കൈമുതലുകളൊന്നും കൂടാതെ ഒഴിഞ്ഞപോക്കറ്റും, മഷി ഉണങ്ങാത്ത പേനയുമായി തന്റെ ഗുരുവിന്റെ ജീവിതത്തെ വാക്കുകളാൽ ആവിഷ്ക്കരിക്കാൻ ഇറങ്ങിത്തിരിച്ച ശ്രീ. ജോയ്സിന്റെ സാഹസത്തെ അഭിനന്ദിച്ചേ തീരു.

ഓർത്തഡോക്സ് സഭയിലെ ഡൽഹി ഭദ്രാസനാധിപനായിരുന്ന ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം പാരാവരംപോലെ വിസ്തൃതവും അഗാധവുമാണ്. അദ്ദേഹം പലതുമായിരുന്നു. അവയിൽ ചിലതെല്ലാം ഓർക്കാനുള്ള മന:ശക്തിയേ സാധാരണക്കാർക്കുള്ളു. വിശ്രുതനായ ദാർശനികൻ അതുല്യനായ ചിന്തകൾ, വേദശാസ്ത്രപാരംഗതൻ, പ്രഗൽഭനായ സാമൂഹ്യ പരിഷ്കർത്താവ്, പണ്ഡിത സാർവ്വഭൗമനായ അദ്ധ്യാപകശ്രേഷ്ഠൻ, എല്ലാറ്റിനും ഉപരിയായി പച്ചയായ മനുഷ്യസ്നേഹി. ആ വിശ്വമാനവന്റെ ഉൽഫുല്ലമനീഷയുടെ പ്രഭാങ്കുരങ്ങൾക്കു മുൻപിൽ ഭരണാധിപൻമാർ തലവണങ്ങി, ശ്രേഷ്ഠപ്രധാനാചാര്യന്മാർ ചെവിചായ്ച്ചു, സ്വേഛാധിപതികൾ ഭയപ്പെട്ടു. ലോകജനത ആശ്വാസം കണ്ടെത്തി.

ശ്രീ. ജോയ്സ് തോട്ടയ്ക്കാട് വളരെ നിഷ്പക്ഷമായ രീതിയിലാണ് ഗ്രീഗോറിയോസ് തിരുമേനിയുടെ ഓരോ ചലനങ്ങളും ഈ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അതിശയോക്തി പ്രയോഗങ്ങൾ ഒന്നുപോലും ഈ പുസ്തകത്തിലെ വരികളെ മലിനമാക്കിയിട്ടില്ല. ലളിതമായ ഭാഷയിൽ ശ്രീ. ജോയ്സ് സംഭവപരമ്പരകളെ മലിനമാക്കിയിട്ടില്ല. ലളിതമായ ഭാഷയിൽ ശ്രീ. ജോയ്സ് സംഭവ പരമ്പരകളെ അടക്കും, ചിട്ടയോടുംകൂടി അങ്ങിനെ പറഞ്ഞുപോകുന്നു. കുളിർജലം നിറഞ്ഞൊഴുകുന്ന ഒരു കൊച്ചരുവിയെപ്പോലെ പ്രശാന്തമാണ് ജോയ്സിന്റെ ഭാഷാ. കഠിനപദങ്ങളുടെ കല്ലുകടിയോ, അമിതവർണ്ണങ്ങളുടെ ചെടിപ്പൊ കൂടാതെ സുഖമായി വായിച്ചുപോകാം.

ഈ ഗ്രന്ഥത്തിന് ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ അവതാരിക ഒരു മുതൽകൂട്ട് തന്നെയാണ്. വിശുദ്ധനായ ആചാര്യൻ എന്ന ശീർഷകത്തിൽ നിത്യചൈതന്യയതി എഴുതിയ അനുസ്മരണ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതവീക്ഷണത്തെക്കുറിച്ചുള്ള ഒരു പഠനക്കുറിപ്പായി കണക്കാക്കാം. ഹൃദയത്തിൽനിന്ന് എന്ന തലക്കെട്ടിൽ ഗ്രന്ഥകർത്താവ് എഴുതിയ മുഖവുര ഗ്രന്ഥനിർമ്മിതിയുടെ പാശ്ചാത്തലം നമുക്ക് വെളിവാക്കിത്തരുന്നു. K.M.G.യുടേയും, തോമസ് നീലാർമഠത്തിന്റേയും ഗദ്യകവിതകൾ ഹൃദ്യമാണ്. ഓജസുള്ള പതിനൊന്നോളം ചിത്രങ്ങൾ ഈ പുസ്തകത്തിൽ ഉണ്ട്. അച്ചടിയും, കെട്ടും, മട്ടും ഉന്നത നിലവാരം പുലർത്തുന്നവയായി. മേനിക്കടലാസിൽ പുറംചട്ടയിൽ ചേർത്ത ത്രിവർണ്ണ കളർഫോട്ടോ ആരുടേയും മനം കവരുന്നതും അർത്ഥ സൂചകവുമാണ്. പുസ്തകം ആകപ്പാടെ കണ്ടാൽ കൊച്ചുകുട്ടികളെ താലോലിക്കുന്നപോലെ കയ്യിലെടുത്ത് ഓമനിക്കാൻ തോന്നും. അത്രയ്ക്ക് ചേതോഹരമായിരിക്കുന്നു. ഗ്രന്ഥകർത്താവ് ഓടിനടന്ന് തിരുമേനിയെ അടുത്തറിയാവുന്ന ഒട്ടനവധി പേരുടെ സ്മരണകൾ ശേഖരിച്ച് സന്ദർഭാനുസരണം വായനക്കാരുടെ മുൻപിൽ കാഴ്ച വെക്കുന്നുണ്ട്. അവയെല്ലാം നേടാൻ എന്തുമാത്രം പാടുപെട്ടു കാണുമെന്ന് ഊഹിക്കുകയാകും ഭേദം.

ഈ ഗ്രന്ഥത്തിൽ ഓട്ടേറെ ഇംഗ്ലീഷ് ഉദ്ധരണികൾ അതേപടി എടുത്ത് ചേർത്തിട്ടുണ്ട്. അവ മലയാളത്തിലേക്ക് തർജ്ജമ ചെയ്താൽ അവയുടെ ശക്തിയും, സൗരഭ്യവും നഷ്ടപ്പെടും എന്നതുകൊണ്ടാണ് തർജ്ജമ ചേർക്കാത്തതെന്ന് മുഖവുരയിൽ പറയുന്നുണ്ട്. അഭിമുഖങ്ങളേയും രേഖകളേയും സമന്വയിപ്പിച്ചാണ് ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്. അതിനെ തന്റെ പരാജയമായിട്ടാണ് എഴുത്തുകാരൻ കണക്കാക്കുന്നത്. ആ പ്രസ്താവന വിനയംകൊണ്ട് പറഞ്ഞതായിട്ടേ വായനക്കാർ കരുതുകയുള്ളു. ഗ്രന്ഥരചനയിലെ ഒരു നൂതന പ്രയോഗമായി ഈ സമന്വയത്തെ വായനക്കാർ കണക്കാക്കും. ഗ്രീഗോറിയോസ് തിരുമേനിയുടെ ദർശന ഗവേഷണ വിദ്യാർത്ഥികൾക്ക് ഈ ഗ്രന്ഥം ഒരു കാണപ്പെട്ട നിധിയാണ്. ഇത് നേടിക്കൊടുത്ത ശ്രീ. ജോയ്സ് തോട്ടയ്ക്കാട് മുക്തകണ്ഠമായ അഭിനന്ദനം അർഹിക്കുന്നു.



## ഹൃദയാർച്ചന

**യാക്കോബുകുട്ടി കെ. കെ, ദമാം.**

(ഞങ്ങൾക്കുള്ള കർത്താവേ...... എന്ന രീതി)

1. മന്നവനാം താതാ നിന്നെ മന്നിലടിയാർ സ്തുതിക്കുന്നു.
അങ്ങേ സ്തുതിപ്പാനിപ്പോഴും എപ്പോഴും മനസുണരണമെ
2. ദൈവമേ നീ പരിശുദ്ധൻ, പരിശുദ്ധൻ നീ പരിശുദ്ധൻ
പരിപാവന പരിശുദ്ധാ നീ പാപക്കറകളെ കഴുകണമെ
3. കോപം, ദേഷ്യം, അസൂയ - മ്ലേച്ഛത ദുഷ്ടത നീക്കണമെ
നിൻ നാമത്തെ സ്തുതിപ്പാനായ് എന്നെ യോഗ്യനതാക്കേണമെ
4. ദുഷ്ചിന്തകളെ നീക്കണമേ - നിൻ ചേതനയിൽ നടത്തണമെ
ചേതനയേറും നിൻ രൂപം-എൻ ഹൃദയത്തിൽ പതിയണമെ
5. നിൻ രൂപം ഞാൻ ദർശിക്കാൻ ഇപ്പെഴുമെപ്പെഴുമെന്നേക്കും
എൻ മനോഫലകങ്ങളിൽ നിന്നെ - ആർദ്രതയോടെ
നിർത്തണമേ
6. കഷ്ടത, നഷ്ടം, രോഗത്താൽ - വിരഹം, പീഡകളെന്നിവയാൽ
ജീവിക്കും നിൻ മക്കളെ നിൻ-കൃപയാൽ രക്ഷിച്ചീടണമേ.
7. ദാരിദ്ര്യത്തിൽ കഴിയുന്നോർ-ക്കേകണമേ സമ്പത്തുകളെ
അതിനാൽ അവർ നിന്നെ സ്തുതിപ്പാൻ-സംഗതിയാകണ
മെന്നെന്നും
8. ഐശ്വര്യമേവം സമ്പത്തും- നിന്നിഷ്ടാൽ വർദ്ധിക്കണമേ
നിന്നാലുളവാകും ധനം - ഇതരർക്കും ഗുണമേകണമേ
9. ദൂരസ്ഥരാകും ബന്ധുക്കൾ- സ്നേഹത്തോടെ ഓർക്കണമേ
നിൻ സ്നേഹത്താൽ സ്നേഹിക്കാൻ- സ്നേഹമവർക്കുണ്ടാകണമേ
10. കുഞ്ഞുങ്ങൾ, വിദ്യാർത്ഥികളെ- നിൻ സ്ലീബായാൽകാക്കണമേ
ബുദ്ധി, ശക്തി, ഭക്തിയും - അവരുടെമേൽ ചൊരിഞ്ഞീടണമേ
11. വാർദ്ധക്യത്തിൽ കഴിയുന്നോർ-ക്കേകണമേ നിൻ ശക്തികരം
കഷ്ടത, ദുരിതം, രോഗത്തിൽ- നിന്നവരെ കയറ്റീടണമേ
12. കർത്താവേ നിൻ മെയ്‌രക്തം- ഭക്ഷിപ്പാൻ കൃപ നൽകണമേ
നിൻ മെയ്‌രക്തത്താലെന്റെ-പാപക്കറ മായിച്ചിടണമേ.
13. തിന്മകളേറും ഉലകത്തിൽ- നന്മകളേറ്റം വർഷിക്കും
നിൻ മഹിമാവിൻ നാമത്താൽ- മൺമയവാസം രക്ഷിക്ക

രീതി

ഞങ്ങൾക്കുള്ള കർത്താവേ.... (or)

യേശു എന്നടിസ്ഥാനം.....

## For Favours Received

സഭാ ജ്യോതിസ്സ്

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്



**സാജൻ, അക്തിയൂർ**

## MATRIMONIAL

Proposals invited from parents of Orthodox boys for an Orthodox girl aged 23 M.A (Litt.) working as Highschool Asst. in a reputed School near Bangalore. Parents from central Travancore Settled down in Banglore. Engineers, College Lectures, Bank Employees Preferred.

Replay to: Box No. 220, C/o. Malankara Sabha, Devalokam,Kottayam-686 038.

Proposals are invited by Orthodox parents for their daughter 25 (5'7"), born and brought up in the United States for their strict Christian values, studied in Kasturba Medical College, Manipal India and presently doing internship there. Planning to return to the U.S. soon to write the qualifying examination for M.D. degree: from parents of Orthodox Doctors around age 28 (M.B.B.S or M.D) with high morals and christian values.

Contact :

P. B. No : 221, C/o. Malankara Sabha, Devalokam, Kottayam - 686 038.

## ഒന്നാം ചരമവാർഷികം

**(28 - 2 -1998)**



**K. J. Shaji**

**Mavelikara**

*ദയാപരനായ കർത്താവേ*

*ഈ ആത്മാവിന് നിത്യശാന്തി നൽകേണമേ.*

രാജുവും കുടുംബാംഗങ്ങളും

ഹൈദരാബാദ്

# ദു:ഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരുമിച്ചുവന്നാൽ...?

വർഗീസ് ജോൺ തോട്ടപ്പുഴ

ദു:ഖവെള്ളിയാഴ്ച വി.കുർബ്ബാന അർപ്പിക്കാൻ പാടില്ല എന്നാണല്ലോ സഭയുടെ പാരമ്പര്യം. എന്നാൽ അന്നു വചനിപ്പുപെരുന്നാൾ (മാർച്ച് 25) വന്നാൽ വി. കുർബ്ബാന കഴിഞ്ഞേ ദു:ഖവെള്ളിയാഴ്ചയുടെ ശുശ്രൂഷകൾ നടത്തുകയുള്ളൂ. നമ്മുടെ സഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിക്കുന്നതു (1955)വരെ സുറിയാനി കണക്കിന് മീനം 25 (ഈ നൂറ്റാണ്ടിൽ ഏപ്രിൽ 7, കഴിഞ്ഞ നൂറ്റാണ്ടിൽ ഏപ്രിൽ 6) നായിരുന്നു വചനിപ്പുപെരുനാൾ.

ചാത്തന്നൂർ പള്ളിയുടെ തെക്കേ ഭിത്തിയിൽ രേഖപ്പെടുത്തിയിരിക്കുന്ന 200 വർഷം പഴക്കമുള്ള ഒരു പഞ്ചാംഗത്തിൽ ഇപ്രകാരം കാണുന്നു.

"അൻപതുനുയംപിൽ ചനിയാഴിച്ചയും ഞായറാഴിച്ചയും കാലത്തെ കൊറുവാന ചൊല്ലാമെന്നു നുയമ്പിൻറെ പാതിക്കും നാല്പതിനും പിസഹായിക്കും ദു:ഖചനിയാഴ്ച്ചക്കും $22\frac{1}{2}$ നാഴിക പുലരും പോൾ കുറുവാന പിരിയണമെന്നും വചനിച്ച പെരുനാൾക്കു കാലത്തെ ചൊല്ലാമെന്നും ദു:ഖവെള്ളിയാഴിച്ച ഇപ്പെരുനാൾ വന്നുവെങ്കിൽ കാലത്തെ രഹസ്യത്തിൽ കുറുവാന ചൊല്ലേച്ചു ഉച്ചനമസ്കാരവും കുരിശുകുംപിടീലും കഴിക്കണമെന്നും അല്ലാതെ നുയംപിൽ കുറുവാന ചൊല്ലരുതെന്നും യാക്കോബായക്കാരായ നമ്മെ നമ്മുടെ വാവാമ്മാരു പടിപ്പിച്ചത്....."

കഴിഞ്ഞ നൂറ്റാണ്ടിൽ 1855, 1866, 1877 എന്നീ വർഷങ്ങളിൽ ദു:ഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരുമിച്ചു വന്നിട്ടുണ്ട്. നൂറുവർഷം പഴക്കമുള്ള ഒരു കൈയ്യെഴുത്തു ഗ്രന്ഥത്തിൽ ഇങ്ങനെ കാണുന്നു.

1. ഇതിന്റെ ശെഷം പിറ്റെ ദിവസി വെള്ളിയാഴ്ച 25-നു സുബാറായുടെ പെരുന്നാൾ ആയിരുന്നതിനാൽ പെരുനാളിന്റെ അന്തിയുടെ നമസ്ക്കാരം നമസ്ക്കരിച്ചു ആയതിനു കൗമ്മായ്ക്കു കാദിശാത്തലൂഹായും ഏവൻഗലിയൊന്നു ശ്ലാമ്മായും ബസമൽക്കായും ധൂപവും കൈമുത്തും മറ്റും ഹാശായുടെ ഭാവം നീക്കി സകലവും ഉണ്ടായിരുന്നു. പാതിരാത്രി ആയപ്പോൾ എഴുന്നീറ്റ ഹാശായുടെ നമസ്ക്കാരം മുഴുവൻ നമസ്ക്കരിച്ചു. ആയതു കഴിഞ്ഞശേഷം അപ്പോൾ തന്നെ പെരുനാളിന്റെ മയ്യലിനുടെ നമസ്ക്കാരം തുടങ്ങി. ആയതിനു ധൂപവും മറ്റും മേൽപറഞ്ഞതുപോലെ ആയിരുന്നു. നമസ്ക്കാരത്തിന്റെ അവസാനത്തിൽ മുറപ്രകാരം കുറുബ്ബാന ചൊല്ലി കുറുബ്ബാനയ്ക്കു നുയമ്പില്ലാത്ത സമയത്തു ഉള്ളതുപോലെ ശ്ലാമ്മായും മറ്റും ഉണ്ടായിരുന്നു. നമസ്ക്കാരം കഴിഞ്ഞു കുറുബ്ബാനയ്ക്കു തുടങ്ങുമ്പോൾ ഏകദേശം നാലു നാഴിക പുലർന്നതായി തോന്നുന്നു. അന്നു കുറുബ്ബാന ചൊല്ലിയതു ഗ്രിഗൊറിയൊസ്സു മെത്രാപൌലിത്ത ആയിരുന്നു. കുറുബാന കഴിഞ്ഞ അന്നും പെസഹായ്ക്കും വിശുദ്ധ പിതാവും മേല്പട്ടക്കാരെല്ലാവരും ഭക്ഷണം കഴിച്ചു.

ഉച്ചകഴിഞ്ഞശേഷം നമസ്ക്കാരത്തിനു ചെന്ന സമയം നടുവിൽ നട്ടിരുന്ന മരത്തിൽ ഇട്ടിരുന്ന മരക്കുരിശു എടുത്തു..............."

1877 ഏപ്രിൽ 6-ന് ദു:ഖവെള്ളിയാഴ്ചയും വചനിപ്പു പെരുനാളും ഒരുമിച്ചു വന്നപ്പോൾ അകപ്പറമ്പു പള്ളിയിൽ നടന്ന സംഭവമാണ് മുകളിൽ കാണിച്ചിരിക്കുന്നത്. വിശുദ്ധ പിതാവ്" എന്നു പറഞ്ഞിരിക്കുന്നത് പത്രോസ് III പാത്രിയർക്കീസ് ബാവയും ഗ്രീഗൊറിയോസ് മെത്രാപ്പോലീത്താ പ. പരുമല തിരുമേനിയും ആണ്.

2. ഈ നൂറ്റാണ്ടിൽ 1939-ലും 1950-ലും ഇങ്ങനെ വന്നിട്ടുണ്ട്. 1934-ൽ ഈ വിശേഷദിവസങ്ങൾ ഒരുമിച്ചു വന്നപ്പോൾ പ. ഗിവറുഗീസ് ദ്വിതിയൻ കാതോലിക്കാ ബാവാ പുറപ്പെടുവിച്ച കല്പന (No. 106/1114 (1431)

"..... ഈ വർഷം ദു:ഖവെള്ളിയാഴ്ചയും വചനിപ്പുപെരുനാളും ഒരു ദിവസം വന്നിരിക്കുന്നതിനാൽ വെള്ളിയാഴ്ച രാവിലെ വി. കുർബ്ബാന അണയ്ക്കേണ്ടതാണ്. വ്യാഴാഴ്ച സന്ധ്യാനമസ്ക്കാരം മാറാനായ പെരുനാളിന്റേതും സൂത്താറ ദു:ഖവെള്ളിയാഴ്ചയുടേതും കഴിക്കേണ്ടതാകുന്നു. രാത്രി ഒന്നാം കൗമാ സുബോറൊ (കന്യാസ്ത്രീ അമ്മയെ ഉദ്ദേശിച്ചുള്ളത്) യുടെയും. രണ്ടാം കൗമ്മാ ദു:ഖവെള്ളിയാഴ്ചയുടേതും മൂന്നാം കൗമ്മാ "ആന്നിദേയുടെ" തുടങ്ങി തുറോദ് സിനൈ, എന്ന അപേക്ഷവരെയും ചൊല്ലി വി. കുർബ്ബാന അണക്കേണ്ടതാകുന്നു. വി. കുർബ്ബാനയ്ക്കു ശേഷം ദു:ഖവെള്ളിയാഴ്ചയുടെ "സപ്രൊ" തുടങ്ങി എല്ലാ പ്രാർത്ഥനകളും ശുശ്രൂഷകളും ക്രമമായി നടത്തികൊള്ളുകയും വേണം."

അടുത്ത നൂറ്റാണ്ടിൽ രണ്ടു പ്രാവശ്യം -2005, 2016- ഇങ്ങനെ വരും. അതിനുശേഷം 2157-ൽ മാത്രമേ ഇതു സംഭവിക്കയുള്ളൂ. എല്ലാവർഷവും വചനിപ്പുപെരുന്നാൾ വലിയനോമ്പിൽ വരികയില്ല. ഉദാ:-1915,1942, 1953, 2008.

വചനിപ്പുപെരുന്നാൾ അല്ലാതെ തന്നെ ഹാശായുട ചൊവ്വാഴ്ച വി. കുർബ്ബാന അർപ്പിച്ച ഒരു സംഭവം നിരണം ഗ്രന്ഥവരിയിൽ കാണുന്നുണ്ട് 1808 മീനം 31 (ഏപ്രിൽ 12) ചൊവ്വാഴ്ച കാലത്ത് ഒരു ഇട്ടിയവിര കത്തനാർ പുത്തൻ കുർബ്ബാന ചൊല്ലിയതിനു ശേഷമാണ് മീനം 27 (ഏപ്രിൽ 8) നാല്പതാം വെള്ളിയാഴ്ച്ച കാലം ചെയ്ത വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ കബറടക്കിയത്. മീനം 25 (വചനിപ്പ്) പെരുന്നാൾ ദിവസം അദ്ദേഹത്തിന് വി. കുർബ്ബാന കാണാൻ വയ്യായിരുന്നുവെന്നും സൂചിപ്പിച്ചിട്ടുണ്ട്.

മദ്ധ്യകാലഘട്ടത്തിൽ മിക്ക യൂറോപ്യൻ രാജ്യങ്ങളിലും പുതിയ വർഷം ആരംഭിച്ചിരുന്നത് മാർച്ച് 25-നായിരുന്നു മാർച്ച് 24 വരെയുള്ള തീയതികളിൽ തലേ വർഷത്തെ തീയതികളായിട്ടാണ് അവിടെ കണക്കാക്കിയിരുന്നത് വചനിപ്പു പെരുനാളിന് യൂറോപ്യൻ രാജ്യങ്ങളിൽ വളരെ പ്രാധാന്യമുണ്ടായിരുന്നതാണ് കാരണം.



# പിതൃസ്മരണയിൽ കുന്നംകുളത്തുനിന്നും. സ്നേഹപൂർവ്വം

**ജിസാ എലിസബേത്ത് ജേക്കബ്**

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 89-ാമത് വാർഷിക സമ്മേളനം 1997 ഡിസംബർ 26 മുതൽ 30 വരെ കുന്നംകുളം ബഥനി സെ. ജോൺസ് ഇംഗ്ലീഷ് മീഡിയം സ്കൂളിൽ നടന്നു.

സഭയേയും വിദ്യാർത്ഥി പ്രസ്ഥാനത്തേയും സ്നേഹിക്കുന്ന കേരളത്തിലെ അങ്ങോളമിങ്ങോളമുള്ള 500-ഓളം യുവജനങ്ങൾ പങ്കെടുത്ത വാർഷിക സമ്മേളനം, പങ്കെടുത്തവർക്കെല്ലാം അക്ഷരാർത്ഥത്തിൽ ഒരു പുത്തനനുഭവം ആയി.

മുപ്പത്വർഷക്കാലം പ്രസ്ഥാനത്തിന് സ്തുത്യർഹമായ നേതൃത്വം നൽകിയ ഡോ. ഫിലിപ്പോസ് മാർ തിയോഫിലോസ് തിരുമേനി കാലയവനികയ്ക്കുള്ളിൽ മറഞ്ഞിട്ട്, അദ്ദേഹത്തിന്റെ ആത്മീകസാന്നിധ്യത്തിൽ മാത്രം നടത്തുന്ന കോൺഫ്രൻസ് എന്ന പ്രത്യേകതയും ഈ വാർഷികസമ്മേളനത്തിന് സ്വന്തം.

മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരാണിക കേന്ദ്രമായ കുന്നംകുളത്തിന്റെ പരിപാവനമായ മണ്ണിലേയ്ക്ക് 97 ഡിസംബർ 26 വെള്ളിയാഴ്ച ഉച്ചകഴിഞ്ഞ് കേരളത്തിന്റെ തെക്കേ അറ്റമായ തിരുവനന്തുപരം മുതൽ വടക്കേ അറ്റമായ കണ്ണൂ.ഗ8രുവരെയുള്ള വിദ്യാർത്ഥിവിദ്യാർത്ഥിനികൾ വന്നെത്തിയതോടെ 89-ാം വാർഷിക സമ്മേളനത്തിന് വർണാഭമായ തുടക്കമായി.

ക്യാമ്പവലോകനം

അഞ്ചുമണിക്ക് കുന്നംകുളം ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ നടത്തപ്പെട്ട ഉത്ഘാടനസമ്മേളനത്തിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ക്യാമ്പ് ഔപചാരികമായി ഉൽഘാടനം ചെയ്തു. കണ്ണൂർ യൂണിവേഴ്സിറ്റി പ്രൊ. വൈസ് ചാൻസലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ മുഖ്യ പ്രഭാഷണം നടത്തി. അഭിവന്ദ്യരായ സഖറിയാസ് മാർ അന്തോനിയോസ്, ഗീവറുഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ്, ഫാദർ ജോർജ്ജ് ചീരൻ പ്രൊഫ. പി. സി. ഏലിയാസ് എന്നിവർ പ്രസംഗിച്ചു. പഴഞ്ഞി എം. ഡി. കോളേജ് ഗായകസംഘം കാതോലിക്കാ മംഗളഗാനം ആലപിച്ചതോടെ ഉൽഘാടനസമ്മേളനത്തിന് തിരശ്ശീല വീണു.

അതിനുശേഷം വിദ്യാർത്ഥി പ്രസ്ഥാനത്തെ പാലൂട്ടി വളർത്തുകയും അനിഷേധ്യമായ നേതൃത്വം നൽകുകയും ചെയ്ത് ദൈവസന്നിധിയിലേക്ക് വിളിച്ച് ചേർക്കപ്പെട്ട പ്രസ്ഥാനത്തിന്റെ അധ്യക്ഷനായിരുന്ന അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ പാവന സ്മരണയ്ക്കു മുൻപിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട് 'പിതൃസ്മരണ' പരിപാടി നടന്നു. പാമ്പാടി കെ. ജി. കോളേജ് വിദ്യാർത്ഥികൾ ആലപിച്ച അനുസ്മരണഗാനത്തോടെ ആരംഭിച്ച പരിപാടിയിൽ വിവിധ മണ്ഡലങ്ങളിൽ തിരുമേ

നിയെ അടുത്തറിഞ്ഞ വ്യക്തികൾ, തങ്ങളുടെ അനുസ്മരണങ്ങളിലൂടെ നിറഞ്ഞ ഓഡിറ്റോറിയത്തെ, തിരുമേനിയുടെ ആത്മീകസാന്നിധ്യം കൊണ്ട് കോരിത്തരിപ്പിച്ചു. അതേത്തുടർന്ന് അനുസ്മരണ പ്രാർത്ഥനയും ആശീർവാദവും നടന്നു.

പതിനൊന്നു മണിയോടെ ആദ്യദിനത്തിലെ അവസാന പരിപാടിയായ അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ 30- മിനിറ്റ് ദൈർഘ്യമുള്ള പ്രാരംഭ സന്ദേശത്തിനുശേഷം എല്ലാവരും (ഇരുന്നുറങ്ങിയവരും) കിടന്നുറങ്ങുവാനായി മുറി അന്വേഷിച്ചു പരക്കംപാഞ്ഞു. സന്ധ്യയായി....... സൂത്താറയായി.... ഒന്നാം ദിവസം..

രണ്ടാം ദിവസമായ ശനിയാഴ്ച രാവിലെ ചാപ്പലിൽ വെച്ച് പ്രഭാതപ്രാർത്ഥന നടത്തപ്പെട്ടു. അതേത്തുടർന്ന് ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ നടന്ന വി. കുർബാനയിൽ എല്ലാവരും സംബന്ധിച്ചു.

പ്രൗഢഗംഭീരവും ആശയസംപുഷ്ടവുമായ ബൈബിൾ ക്ലാസ്സിലൂടെ, ക്ലാസ്സുകൾക്ക് തുടക്കം കുറിച്ചത് ഭിലായ് ഓർത്തഡോക്സ് സെമിനാരിയുടെ വൈസ് പ്രിൻസിപ്പലും പണ്ഡിതശ്രേഷ്ഠനുമായ ഫാ. ബിജേഷ് ഫിലിപ്പാണ്.

ഫാ. സ്റ്റീഫൻ മനോഹരമായി ധ്യാനം നയിച്ചു. കുമ്പസാരവും, വി. കുർബാനാനുഭവത്തിനുള്ള ഒരുക്കവും നടന്നു.

സന്ധ്യയായി......... സൂത്താറയായി........ രണ്ടാംദിവസം

പ്രഭാതപ്രാർത്ഥനയ്ക്കു ശേഷം ഗിവറുഗീസ് മാർ കൂറിലോസ് തിരുമേനി വി. കൂർബ്ബാന അർപ്പിച്ചു. ക്യാമ്പംഗങ്ങൾ എല്ലാവരും വി. കുർബാന അനുഭവിച്ചു. ഫാ. ബിജേഷ് ഫിലിപ്പ് തുടർച്ചയായ രണ്ടാം ദിവസവും ബൈബിൾ ക്ലാസിനു നേതൃത്വവും നൽകി.

"ക്രിസ്തുവിന്റെ സ്വാതന്ത്യം" എന്ന മുഖ്യ ചിന്താധാരയോടനുബന്ധിച്ച് "വിശ്വാസവും സ്വാതന്ത്ര്യവും" എന്ന വിഷയത്തെപ്പറ്റി ഫാ. എ. റ്റി. ഏബ്രഹാം ക്ലാസ്സെടുത്തു. വിശ്വാസവും സ്വാതന്ത്ര്യവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് അദ്ദേഹം തന്റെ പ്രസംഗത്തിൽ ഊന്നി പറഞ്ഞു.

ഉച്ചകഴിഞ്ഞ് "ക്രിസ്തുവിനെ അനുഗമിക്കുന്നതിലെ തടസങ്ങൾ" എന്ന വിഷയത്തെ ആസ്പദമാക്കി ഇംഗ്ലീഷ് പ്രസംഗമത്സരം നടന്നു. ആവേശകരമായ മൽസരത്തിൽ തൃശൂർ യൂണിറ്റിലെ സാറാ ജോർജജ് ഒന്നാം സ്ഥാനവും, എറണാകുളം യൂണിറ്റിലെ അഞ്ജു മേരി കുരുവിള രണ്ടാംസ്ഥാനവും, കരസ്ഥമാക്കി.

വിവിധ മണ്ഡലങ്ങളിൽ പ്രശസ്തരായ വ്യക്തികൾ വർക്ക്ഷോപ്പുകൾക്ക് നേതൃത്വവും നൽകിയത് ക്യാമ്പംഗങ്ങൾക്ക് തികച്ചും പുത്തനനുഭവമായി.

സന്ധ്യാനമസ്ക്കാരത്തിനു ശേഷം 'സൃഷ്ടിയും സ്വാതന്ത്ര്യവും' എന്ന വിഷയത്തെ ആസ്പദമാക്കി ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അധ്യാപകനായ ഫാ. ഡോ. ജേക്കബ് കുര്യൻ പ്രൗഢോജ്വലമായ ഒരു ക്ലാസ്സെടുത്തു. പിന്നീട് ഡോ. മോഹൻ ഐസക്ക് മനഃശാസ്ത്രത്തെക്കുറിച്ച് എടുത്ത ക്ലാസ് എല്ലാവർക്കുംതന്നെ പ്രയോജനപ്രദമായി.

സന്ധ്യയായി.... സൂത്താറയായി....മൂന്നാംദിവസം

29-ാം തീയതി അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു.

ഡോ. പൗലൂസ് മാർ പൗലൂസ് 'സമൂഹവും സ്വാതന്ത്ര്യവും' എന്ന വിഷയത്തെ ആസ്പദമാക്കി, ആനുകാലിക സംഭവങ്ങളുടെ വെളിച്ചത്തിൽ എടുത്ത ക്ലാസ്സ് എല്ലാവർക്കും നന്നേ ഇഷ്ടപ്പെട്ടു. അതേത്തുടർന്ന് ഏകദേശം ഒരു മണിക്കൂർ നീണ്ട ഗ്രൂപ്പുചർച്ചയ്ക്കായി എല്ലാവരും 15 group കളായി പിരിഞ്ഞു. അവയ്ക്കോരോന്നും സഭാതലത്തിൽ പ്രധാനങ്ങളായ പേരുകളാണ് നൽകിയത്.

ഉച്ചയ്ക്കു ശേഷം Social Awareness Programme നടന്നു. ഓരോ ഗ്രൂപ്പിനും അഞ്ച് മിനിറ്റ് വീതം നൽകിയ പ്രോഗ്രാമിൽ മയക്കുമരുന്നിന്റെ ദുരുപയോഗം, മാധ്യമ സ്വാധീനം, സമൂഹജീവിതത്തിലെ അഴിമതി, മതഭീകരവാദം എന്നിവയായിരുന്നു വിഷയങ്ങൾ. അഞ്ചു മിനിറ്റു കൊണ്ട് ഓരോ ഗ്രൂപ്പും അവതരിപ്പിച്ച സ്ക്കിറ്റുകൾ എല്ലാം ചിരിപ്പിക്കുകയും ഒപ്പം ചിന്തിപ്പിക്കുകയും ചെയ്യുന്നവയായിരുന്നു.

സന്ധ്യാനമസ്ക്കാരത്തെത്തുടർന്ന് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് അധ്യക്ഷനായ പ്ളീനറിസെഷൻ ആരംഭിച്ചു. ഗ്രൂപ്പു നേതാക്കൾ നിഗമനങ്ങൾ അവതരിപ്പിച്ചതിനുശേഷം തിരുമേനി ഗംഭീരമായ ഒരു പ്രസംഗം നടത്തുകയുണ്ടായി.

Koinonia friends അവതരിപ്പിച്ച സമർപ്പണ ശുശ്രൂഷ കേരളം മുഴുവൻ അവതരിപ്പിച്ച് കൊയ്നോണിയ '97-ന്റെ പരിപൂർണ്ണത ആയിരുന്നു.

സന്ധ്യയായി....... സൂത്താറയായി.... നാലാം ദിവസം

അവസാനദിവസമായ ചൊവ്വാഴ്ച, ക്യാംമ്പിൽനിന്നു പിരിയുന്നതിന്റെ ദു:ഖം എല്ലാവരുടേയും മുഖത്ത് നിഴലിച്ചു കാണാമായിരുന്നു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മുഖ്യ കർമ്മികത്വത്തിൽ വി. കുർബ്ബാന നടന്നു.

പത്തുമണിയോടെ ആരംഭിച്ച സമാപനസമ്മേളനത്തിൽ തോമസ് മാർ തീമോത്തിയോസ്, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാർ മുഖ്യാതിഥികളായിരുന്നു. തെരഞ്ഞെടുക്കപ്പെട്ട വിദ്യാർത്ഥികളും, മുതിർന്ന സുഹൃത്തുക്കളും ക്യാമ്പവലോകനം നടത്തി.

തുടർന്ന് ഡിസം.14-നും അതിനുശേഷവും നടത്തിയ മൽസരങ്ങളിൽ വിജയികളായവർക്ക്, അഭിവന്ദ്യതിരുമേനിമാർ സമ്മാനങ്ങൾ വിതരണം ചെയ്ത് അവരെ അനുഗ്രഹിക്കുകയുണ്ടായി. ഈ വർഷം ഏറ്റവും കൂടുതൽ പോയിന്റുകൾ നേടി പാമ്പാടി കെ.ജി. കോളേജ് ഇന്റർ കോളജിയേറ്റ് ഷീൽഡ് കരസ്ഥമാക്കിയപ്പോൾ ഓഡിറ്റോറിയത്തിൽ നീണ്ട കരഘോഷം മുഴങ്ങി.

ഏകദേശം 12 മണിയോടെ ഉച്ചഭക്ഷണത്തിനു ശേഷം, എല്ലാവരും കുന്നംകുളത്തുനിന്ന് യാത്ര പറഞ്ഞു.

പോയ വർഷത്തിന്റെ സായംസന്ധ്യയിൽനിന്ന് പറന്നുയർന്ന് മറ്റൊന്നിന്റെ പുലർക്കാലവസന്തത്തിലേക്ക് കാലെടുത്തുവയ്ക്കുന്ന ഈ സാഹചര്യത്തിൽ പ്രശ്നങ്ങളെ അതിജീവിക്കുവാനും തങ്ങളെത്തന്നെ ശുദ്ധീകരിക്കുവാനും സമ്മേളനം സഹായകമായി. വ്യക്തികൾക്കും സമൂഹത്തിനും സംഭവിക്കുന്ന പരിണാമങ്ങളെ പരിചയപ്പെടാൻ പ്രഭാപൂരിതമായ പ്രഭാഷണങ്ങൾ സഹായിച്ചു. സംഘാടകർക്കേവർക്കും നന്ദിയുടെ പൂച്ചെണ്ടുകൾ.

നന്ദി........ നന്ദി........ നന്ദി........



# രക്ഷ - ഓർത്തഡോക്സ് വീക്ഷണത്തിൽ - 2

'97 ഓഗസ്റ്റ് ലക്കത്തിലെ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ ലേഖനത്തിന്റെ തുടർച്ച

## എങ്ങനെ രക്ഷ പ്രാപിക്കാം?

a) യേശുക്രിസ്തുവിലുള്ള വിശ്വാസത്തിൽകൂടി രക്ഷയ്ക്കു വിശ്വാസം ആവശ്യമാണെന്ന് താഴെ കാണുന്ന വാക്യങ്ങൾ വ്യക്തമാക്കുന്നു. "കർത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്കുക. എന്നാൽ നീയും നിന്റെ കുടുംബവും രക്ഷപ്രാപിക്കും". (അപ്പോ. 16:31) ഷണ്ഡൻ മാമോദീസായ്ക്ക് മുമ്പ് വിശ്വാസം ഏറ്റുപറഞ്ഞു. "യേശുക്രിസ്തു ദൈവമെന്ന് ഞാൻ വിശ്വസിക്കുന്നു. (അപ്പോ.8:37) "അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കളാകുവാൻ അവൻ അധികാരം കൊടുത്തു" (വി. യോഹ. 1:12) എന്നും "തന്റെ ഏകജാത നായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ, നിത്യജീവൻ പ്രാപിക്കേണ്ടതിന്, ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു". (വി. യോഹ. 3:16) എന്നും വി. യോഹന്നാൻ പറയുന്നു. "വി ശ്വാസത്താൽ നീതികരിക്കപ്പെട്ടിട്ട് നമ്മുടെ കർത്താവായ യേശു ക്രിസ്തുമൂലം നമുക്ക് ദൈവത്തോട് സമാധാനം ഉണ്ട്". (റോ മ.5:1) എന്ന് വി. പൗലോസും "ഞാൻ അങ്ങനെയുള്ളവൻ എന്ന് വിശ്വസിക്കാഞ്ഞാൽ നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും". (വി. യോഹ. 8:24) എന്ന് കർത്താവ് പറയുന്നു. വിശ്വാസം പ്രഥമമായും ദൈവത്തിന്റെ ദാനമാണ് (എഫേ 2:8) ശിശുക്കൾക്ക് വിശ്വസിക്കുവാനുള്ള ദാനം ദൈവം നൽകുന്നു. വിശ്വാസത്തെ യുക്തിപരമായ തീരുമാനമായിട്ടല്ല എബ്രായലേഖനം (11:1) നിർവ്വചിക്കുന്നത്. ഒരു ശിശുവിന് മാതാപിതാക്കളിലുള്ള വിശ്വാസംപോലെയാണ് ദൈവത്തിലുള്ള വിശ്വാസവും.

b) പ്രവൃത്തികളിലൂടി രക്ഷയുടെ പൂർണ്ണത പ്രാപിക്കുന്നു. നിത്യജീവൻ പ്രാപിക്കുന്നതിന് എന്തു ചെയ്യണമെന്ന് ചോദിച്ച ആളോടു യേശു ക്രിസ്തു പറഞ്ഞത് "ജീവനിൽ കടപ്പാൻ ആഗ്രഹിക്കുന്നെ ങ്കിൽ കല്പനകൾ പ്രമാണിക്കുക" (വി. മത്തായി 19:17) എന്നാണ്. "അങ്ങനെ മനുഷ്യൻ വെറും വിശ്വാസത്താലല്ല, പ്രവൃത്തികളാൽ തന്നെ നീതികരിക്കപ്പെടുന്നു എന്ന് നിങ്ങൾ കാണുന്നു" (വി. യാക്കോ. 2:24) എന്ന് വി. യാക്കോബ് പറയുന്നു. "മലകളെ നീക്കുവാൻ തക്ക വിശ്വാസമുണ്ടായാലും സ്നേഹമില്ല എങ്കിൽ ഞാൻ ഏതുമില്ല." (1കൊരി. 13:2) എന്ന് വി. പൗലോസും പറയുന്നു. അനീതികൊണ്ട് സത്യത്തെ തടുക്കുന്ന മനുഷ്യരുടെ സകല അഭക്തിക്കും അനീതിക്കും നേരെ ദൈവത്തിന്റെ കോപം സ്വർഗ്ഗത്തിൽ നിന്ന് വെളിപ്പെടുന്നു." (റോമ. 1:18) എന്ന് വി. പൗലോസ് പറയുന്നു. "അന്യായം പ്രവർത്തിക്കുന്നവർ, ദൈവരാജ്യം അവകാശമാക്കുകയില്ലെന്ന് അറിയുന്നില്ലയോ? (1കൊരി. 6:9) എന്ന് അദ്ദേഹം ചോദിക്കുന്നു.

c) വി. മാമോദീസ രക്ഷയ്ക്ക് ആവശ്യമാണ്.

"യേശു അവനോട്: സത്യമായും സത്യമായും ഞാൻ നിന്നോടു പറയുന്നു: പുതുതായി ജനിച്ചില്ല എങ്കിൽ, ദൈവരാജ്യം കാണ്മാൻ ആർക്കും കഴികയില്ല". (വി. യോഹ. 3:3) "അതിന് യേശു: സത്യമായും സത്യമായും ഞാൻ നിന്നോടു പറയുന്നു: വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ല". (വി. യോഹ. 3:5) "പുനർജനനസ്നാനം കൊണ്ടും നമ്മുടെ കർത്താവായ യേശുക്രിസ്തുമൂലം നമ്മുടെ മേൽ ധാരാളമായി പകർന്ന പരിശുദ്ധാത്മാവിന്റെ നവീകരണംകൊണ്ടുംതന്നെ" (തീത്തോ. 3: 6, 7) എന്ന് വി. പൗലോസും പറയുന്നു.

വി. മാമോദീസ പാപമോചനത്തിനും പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതിനും ആവശ്യമാണ്. "പത്രോസ് അവരോട്: നിങ്ങൾ മാനസാന്തരപ്പെട്ട് നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേല്പിൻ എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും" (അപ്പോ. 2:38) മാമോദീസായിൽക്കൂടി ക്രിസ്തുവിനെ നാം ധരിക്കുന്നു. "ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു." (ഗലാ. 3:27) എന്ന് വി. പൗലോസ് പറയുന്നു.

d) വി. കുമ്പസാരത്തിൽക്കൂടി പാപമോചനം പ്രാപിക്കണം.

വി. മാമോദീസായ്ക്ക് ശേഷം വരുന്ന പാപങ്ങളുടെ മോചനത്തിന് വി. കുമ്പസാരം വേണ്ടിയിരിക്കുന്നു. "ഇങ്ങനെ പറഞ്ഞ ശേഷം അവൻ അവരുടെമേൽ ഊതി അവരോട്: പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ, അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്ക് നിർത്തിയിരിക്കുന്നു. (വി. യോഹ. 20: 22-23) എന്ന് കർത്താവ് പറയുന്നു. "നമ്മുടെ പാപങ്ങളെ നാം ഏറ്റുപറയുന്നെങ്കിൽ, അവൻ നമ്മോടു പാപങ്ങളെ ക്ഷമിച്ചു, സകല അനീതിയും പോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്കവണ്ണം വിശ്വസ്തനും നീതിമാനുമാകുന്നു". (1യോഹ. 1:9) എന്ന് വി. യോഹന്നാനും, "തന്റെ ലംഘനങ്ങളെ മറെക്കുന്നവന് ശുഭം വരികയില്ല. അവയെ ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്നവനോ, കരുണ ലഭിക്കും" (സദൃ. 28:13) എന്ന് ജ്ഞാനിയായ ശലോമോനും പറയുന്നു. പാപങ്ങൾ ഏറ്റുപറഞ്ഞ് സമാധാനം കണ്ടെത്തിയതിന്റെ ഉദാഹരണം സങ്കീ. 32:1-5ൽ കാണാം.

e) വി. കുർബ്ബാനയിൽക്കൂടി കർത്താവിനെ സ്വീകരിക്കാത്തവന് ജീവനില്ല

"യേശു അവരോട് പറഞ്ഞത്: സത്യമായും സത്യമായും ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയുമിരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവനുണ്ട്. ഞാൻ ഒടുക്കത്തെനാളിൽ അവനെ ഉയിർത്തെഴുനേല്പിക്കും" (വി. യോഹ. 6:53,54)" എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു" (വി. യോഹ. 6:56) എന്നും കർത്താവ് പറയുന്നു.

f) ലോകത്തിന്റെ വിവിധ ആവശ്യങ്ങൾക്കായി അദ്ധ്വാനിക്കുക.

## VI യേശു ക്രിസ്തുവിന്റെ തുടർച്ചയായ മദ്ധ്യസ്ഥ പ്രാർത്ഥന നമ്മെ സഹായിക്കുന്നു.

വി. യോഹന്നാൻ പറയുന്നു "ഒരുവൻ പാപം ചെയ്തു എങ്കി ലോ, യേശുക്രിസ്തു എന്ന കാര്യസ്ഥൻ നമുക്ക് പിതാവിന്റെ അടുക്കൽ ഉണ്ട്" (1 യോഹ. 2:1) എബ്രായലേഖന കർത്താവും ഇതുതന്നെ പറയുന്നു. "അതുകൊണ്ട് താൻ മുഖാന്തരമായി, ദൈവത്തോടു അടുക്കുന്നവർക്ക്വേണ്ടി പക്ഷവാദം ചെയ്‌വാൻ സദാ ജീവിക്കുന്നവനാകയാൽ, അവരെ പൂർണ്ണമായി രക്ഷിപ്പാൻ അവൻ പ്രാപ്തനാകുന്നു" (എബ്രാ. 7:25)

## VII പരിശുദ്ധാത്മാവ് സകലത്തിലും നമ്മെ സഹായിക്കുന്നു.

അവൻ മാനസാന്തരം തരുന്നു "അവൻ വന്ന് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തും" (വി. യോഹ. 16:8) എന്ന് കർത്താവ് പറയുന്നു.

അവൻ വിശ്വാസം തരുന്നു. "പരിശുദ്ധാത്മാവിലല്ലാതെ യേശുകർത്താവ് എന്ന് പറയുവാൻ ആർക്കും കഴികയില്ല" (1കൊരി. 12:3)

അവൻ ദൈവത്തിന്റെ സ്നേഹം നൽകുന്നു. "ദൈവത്തിന്റെ സ്നേഹം നമുക്ക് നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലോ." (റോമ. 5:5)

അവൻ പ്രാർത്ഥനയിൽ സഹായിക്കുന്നു. അവ്വണ്ണം തന്നെ ആത്മാവ് നമ്മുടെ ബലഹീനതയ്ക്ക് തുണ നിൽക്കുന്നു. വേണ്ടുംപോലെ പ്രാർത്ഥിക്കേണ്ടതെന്തെന്ന് നാം അറിയുന്നില്ലല്ലോ. ആത്മാവ്തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്ക്വേണ്ടി പക്ഷവാദം ചെയ്യുന്നു. (റോമ. 8:26)

## VIII നമ്മുടെ സഹകരണം കൂടാതെ നമ്മെ രക്ഷിക്കുവാൻ ദൈവത്തിന് സാദ്ധ്യമല്ല.

കർത്താവ് പറയുന്നു:"ഞാൻ വാതിൽക്കൽനിന്ന് മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദംകേട്ട് വാതിൽ തുറന്നാൽ, ഞാൻ അവന്റെ അടുക്കൽചെന്ന് അവനോടും അവൻ എന്നോടും അത്താഴം കഴിക്കും." (വെളി. 3.20) നാം വാതിൽ തുറന്നുകൊടുക്കുന്നില്ലെങ്കിൽ കർത്താവിന് പ്രവർത്തിക്കാൻ സാദ്ധ്യമല്ല. "ഞാൻ നട്ടു, അപ്പല്ലോസു നനച്ചു, ദൈവമത്രേ വളരുമാറാക്കിയത്" (1കൊരി. 3:6) ഇവിടെയും നമ്മുടെ പ്രവർത്തനത്തോട് ചേർന്ന് ദൈവം പ്രവർത്തിക്കുന്നു. ദാവീദ് ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിച്ചപ്പോൾ ദൈവം അവനെ സഹായിക്കുകയും അവൻ ഗോല്യാത്തിനെ കൊല്ലുകയും ചെയ്തു.

## IX രക്ഷയ്ക്കായി നാം പരമാവധി യത്നിക്കണം

"മറ്റുള്ളവരോടു പ്രസംഗിച്ചശേഷം ഞാൻതന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിന്, എന്റെ ശരീരത്തെ ദണ്ഡിപ്പിച്ചു അടിമയാക്കുകയത്രെ ചെയ്യുന്നത്" (1കൊരി. 9:27) എന്നും ഭയത്തോടും വിറയലോടും കൂടെ നിങ്ങളുടെ രക്ഷയ്ക്കായി പ്രവർത്തിപ്പിൻ" (ഫിലി. 2:12) എന്നും വി. പൗലോസ് പറയുന്നു. "അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടു"മെന്ന് (വി. മർക്കോസ് 13:13) കർത്താവു പറയുന്നു.

## X മരണാനന്തരവും രക്ഷിക്കപ്പെടുന്നു

ഹൃദയം കഠിനപ്പെട്ടുപോയിട്ടില്ലെങ്കിൽ മാനസാന്തരപ്പെട്ടു പാപമോചനം പ്രാപിക്കുന്നതിനുള്ള അവസരം പരലോകത്തിലുണ്ട്. ആത്മാവിൽ അവൻ ചെന്ന് പണ്ടു നോഹയുടെ കാലത്ത് പെട്ടകം ഉണ്ടാക്കുന്ന സമയം, ദൈവം ദീർഘക്ഷമയോടെ കാത്തിരിക്കുമ്പോൾ അനുസരിക്കാത്തവരായി തടവിൽ ഉള്ള ആത്മാക്കളോട് പ്രസംഗിച്ചു. (1പത്രോ. 3:19) എന്ന് വി. പത്രോസ് പറയുന്നു.

മരണാനന്തരവും ദൈവത്തെ നാം പ്രസാദിപ്പിക്കുന്നതിനാൽ, രക്ഷയുടെ അനുഭവത്തിൽ വളരുന്നു. "അതുകൊണ്ട് ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും, ഞങ്ങൾ അവനെ പ്രസാദിപ്പിക്കുവാൻ ആഗ്രഹിക്കുന്നു" (2 കൊരി. 5:9) എന്ന് വി. പൗലോസ് പറയുന്നു.

മരണാനന്തരവും ദൈവത്തെ ആരാധിക്കുന്നതിനാൽ രക്ഷയുടെ അനുഭവത്തിൽ വളരുന്നു. "അതുകൊണ്ട് അവർ ദൈവത്തിന്റെ സിംഹാസനത്തിൻമുമ്പിൽ ഇരുന്ന് അവന്റെ ആലയത്തിൽ രാപകൽ അവനെ ആരാധിക്കുന്നു" (വെളി. 7:15)

## XI പാപത്തിൽ വീഴാത്ത അവസ്ഥ ഈ ലോകത്തിൽ സാദ്ധ്യമാണോ?

മരണംവരെ നമുക്ക് പോരാട്ടമുണ്ട്. തെറ്റിദ്ധരിക്കപ്പെടാവുന്ന ചില വാക്യങ്ങൾ വിശദീകരിക്കട്ടെ.

1) "ദൈവത്തിൽനിന്ന് ജനിച്ചവർ ആരും പാപം ചെയ്യുന്നില്ല". (1യോഹ. 3:9) പാപം ചെയ്കയില്ലെന്നല്ല, പാപത്തിൽ തുടരാതെ, പാപത്തോടു പോരാടിക്കൊണ്ടിരിക്കുമെന്നാണ് അർത്ഥമാക്കേണ്ടത്.

2) "പിതാവിന്റെ കൈയ്യിൽനിന്ന് പിടിച്ചുപറിപ്പാൻ ആർക്കും കഴികയില്ല" (വി. യോഹ. 10:30) പിതാവിന്റെ കൈയ്യിൽനിന്ന് പിടിച്ചു പറിപ്പാൻ കഴികയില്ലെന്നുള്ളതുകൊണ്ട് പാപത്തിൽ വീഴാതിരിക്കുമെന്നർത്ഥമില്ല. സ്വമേധയാ പാപം ചെയ്യാമല്ലോ.

3) "നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൽ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു". (എഫേ. 1:14) പരിശുദ്ധാത്മാവുള്ളതിനാൽ പാപത്തിൽ വീഴുകയില്ലെന്ന് പറയാൻ വയ്യ. കാരണം പരിശുദ്ധാത്മാവിനെ കെടുക്കുന്നതിന് നമുക്ക് സാധിക്കും. "ആത്മാവിനെ കെടുക്കരുതെ"ന്ന് വി. പൗലോസ് പറയുന്നുണ്ടല്ലോ. (1 തെസ്സ. 5:19)

4) "നിങ്ങളുടെ പേരു സ്വർഗ്ഗത്തിലെഴുതിയിരിക്കുന്നതിലത്രേ സന്തോഷിപ്പിൻ" (വി. ലൂക്കോ. 10:20) ജീവപുസ്തകത്തിൽ പേരുള്ളതുകൊണ്ട് പാപത്തിൽ വീഴുകയില്ലെന്ന് അർത്ഥമില്ല. വെളി. 3:5-ൽ ജീവപുസ്തകത്തിൽനിന്നും പേരുമായിച്ചുകളയുന്ന കാര്യം പറയുന്നു.

"സ്വർഗ്ഗത്തിന്റെ കവാടത്തിൽനിന്നും നരകത്തിലേയ്ക്ക് വഴിയുണ്ടെ"ന്ന് ജോൺ ബനിയൻ പറഞ്ഞത് ഇവിടെ സ്മരണീയമാണ്.

ആത്മീയ അനുഭവങ്ങൾ ലഭിച്ചവർ പിന്മാറിപ്പോയാൽ പിന്നെ അവരെ രക്ഷിക്കുന്നതിന് ഒരു മാർഗ്ഗവും ഇല്ലെന്നു എബ്രായലേഖനകർത്താവ് പറയുന്നു. "ഒരിക്കൽ പ്രകാശനം ലഭിച്ചിട്ട് സ്വർഗ്ഗീയദാനം ആസ്വദിക്കുകയും, പരിശുദ്ധാത്മാവിനെ പ്രാപിക്കുകയും ദൈവത്തിന്റെ നല്ല വചനവും വരുവാനുള്ള ലോകത്തിന്റെ ശക്തി ആസ്വദിക്കുകയും ചെയ്തവർ പിന്മാറിപ്പോയാൽ തങ്ങൾക്ക്

തന്നെ ദൈവപുത്രനെ വീണ്ടും കുരിശിക്കുന്നവരും അവന് ലോകാപവാദം വരുത്തുന്നവരും ആകകൊണ്ട്, അവരെ പിന്നെയും മാനസാന്തരത്തിലേക്ക് പുതുക്കുവാൻ സാദ്ധ്യമല്ല" (എബ്രാ. 6: 4-6) ഈ മുന്നറിയിപ്പ് ഗൗരവമായി ഗ്രഹിച്ച് നാം ഓരോരുത്തരും പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

### XII ഏവർക്കും രക്ഷ നൽകാൻ ദൈവം ആഗ്രഹിക്കുന്നു.

"തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവനെ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (വി. യോഹ. 3:16) എന്ന് വി. യോഹന്നാനും "അവൻ സകല മനുഷ്യരും രക്ഷ പ്രാപിപ്പാനും- - - -ആഗ്രഹിക്കുന്നു." (2തീമോ. 2:4) എന്ന് വി. പൗലോസും പറയുന്നു. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരു നാളും തള്ളിക്കളയുകയില്ലെ"ന്ന് (വി. യോഹ. 6:37) കർത്താവും പറയുന്നു. എന്നാൽ മാനസാന്തരത്തിന് ലഭിക്കുന്ന അവസരം പ്രയോജനപ്പെടുത്താതെ നീട്ടിക്കൊണ്ടുപോയാൽ മാനസാന്തരം സാദ്ധ്യമല്ലാത്ത പ്രകാരം കഠിനപ്പെട്ടുപോയെന്ന് വരാം.

### XIII നാം ഏവരുടേയും കർത്തവ്യമാണ് ലോകത്തിന്റെ രക്ഷയ്ക്കായി പ്രവർത്തിക്കുകയെന്നത്.

ഒരു താലന്തും ലഭിക്കാത്ത ആരുമില്ല. എത്ര ചെറിയ താലന്തും ദൈവാശ്രയത്തോടെ കൈകാര്യം ചെയ്യുമ്പോൾ പ്രയോജനകരമായിത്തീരും. "തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ. ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിവർത്തിപ്പിൻ." (ഗലാ. 6:3) എന്ന് വി. പൗലോസും ഒരുവനു വേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ" എന്ന് വി. യാക്കോബും (5:16) നിങ്ങളിൽ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെട്ടു പോകാതിരിക്കേണ്ടതിന്, ഇന്ന് എന്ന് പറയുന്നിടത്തോളം അന്യോന്യം പ്രബോധിപ്പിച്ചു കൊൾവിൻ." (എബ്രാ. 3:13) എന്ന് എബ്രായ ലേഖനകർത്താവു പറയുന്നു.

യെശയ്യാപ്രവാചകൻ വർണ്ണിക്കുന്ന യഹോവയുടെ ദാസന്റെ പ്രവർത്തനശൈലി നമുക്ക് ഏവർക്കുംവേണ്ടിയിരിക്കുന്നു. "ഇതാ ഞാൻ താങ്ങുന്ന എന്റെ ദാസൻ. എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ വൃതൻ. ഞാൻ എന്റെ ആത്മാവിനെ അവന്റെമേൽ വെച്ചിരിക്കുന്നു. ഞാൻ ജാതികളോടു ന്യായം പ്രസ്താവിക്കും. അവൻ നിലവിളിക്കയില്ല, ഒച്ച ഉണ്ടാക്കുകയില്ല. തെരുവീഥിയിൽ തന്റെ ശബ്ദം കേൾക്കയുമില്ല. ചതഞ്ഞ ഓട അവൻ ഒടിച്ചുകളകയില്ല. പുകയുന്ന തിരി കെടുത്തികളകയില്ല. അവൻ സത്യത്തോടെ ന്യായം പ്രസ്താവിക്കും. ഭൂമിയിൽ ന്യായം സ്ഥാപിക്കുംവരെ അവൻ തളരുകയില്ല. അധൈര്യപ്പെടുകയുമില്ല. അവന്റെ ഉപദേശത്തിനായി ദ്വീപുകൾ കാത്തിരിക്കുന്നു." (യെശ. 42:1-4) "എളിയവരോട് സദ്വർത്തമാനം ഘോഷിപ്പാൻ, യഹോവ എന്നെ അഭിഷേകം ചെയ്തിരിക്കകൊണ്ട്, യഹോവയായ കർത്താവിന്റെ ആത്മാവ് എന്റെമേൽ ഇരിക്കുന്നു. മുറികെട്ടുവാനും, തടവുകാർക്ക് വിടുതലും ബദ്ധന്മാർക്ക് സ്വാതന്ത്ര്യവും അറിയിപ്പാനും, യഹോവയുടെ പ്രസാദ വർഷവും നമ്മുടെ ദൈവത്തിന്റെ പ്രതികാരദിവസവും പ്രസിദ്ധമാക്കുവാനും, ദുഃഖിതന്മാരെയൊക്കെ ആശ്വസിപ്പിപ്പാനും, സീയോനിലെ ദുഃഖിതന്മാർക്ക് വെണ്ണീറിന് പകരം അലങ്കാരമാലയും, ദുഃഖത്തിന് പകരം ആനന്ദതൈലവും, വിഷണ്ണം മനസ്സിന് പകരം സ്തുതിയെന്ന മേലാടയും കൊടുപ്പാനും, അവൻ എന്നെ അയച്ചിരിക്കുന്നു." (യെശ. 61:1-3)

മനുഷ്യജാതി മുഴുവന്റെയും ഇഹത്തിലും പരത്തിലുമുള്ള സമൃദ്ധിയായ ജീവനായി നമുക്ക് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം.




**Form IV**
**Malankara Sabha**

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Rev. Fr. T. G. Zacharia |
| Whether citizen of India | : | Yes |
| Address | : | Catholicate Aramana Kottayam - 38 |
| Publisher | : | REv. Fr. T. G. Zacharia |
| Address | : | Item No. 5 |
| Editor | : | Rev. Dr. Jacob Kurian |
| Whether citizen of India | : | Yes |
| Address | : | P.O. Box 98, Kottayam - 1. |
| Name & Address of the owner | : | Orthodox Viswasa Paripalana Samathy Devalokam, Kottayam - 38. |

I, Rev. Fr. T. G. Zacharia here by declare that the particulars given above are true to the best of my knowledge and belief.

26 - 2 - 1998 Fr. T. G. Zacharia


### വെല്ലൂർ മെഡിക്കൽ കോളജ് വിവിധ കോഴ്സുകളിലേക്ക് അപേക്ഷ ക്ഷണിക്കുന്നു

എം. ബി. ബി. എസ്, ബി. എസ്. സി. നേഴ്സിംഗ്, ബി. പി. റ്റി., ബി. ഒ. റ്റി. ബി. എസ്. സി. (എം. എൽ. റ്റി), ബി. എം. ആർ. സി., നേഴ്സിംഗ് ഡിപ്ലോമ, ഫാർമസി ഡിപ്ലോമ മുതലായ കോഴ്സുകളിലേക്ക് അപേക്ഷ ക്ഷണിച്ചിരിക്കുന്നു. ഡിഗ്രി കോഴ്സുകൾക്ക് 200 രൂപയുടേയും, ഡിപ്ലോമാകോഴ്സുകൾക്ക് 50 രൂപയുടേയും ഡ്രാഫ്റ്റ്, "C.M.C. Vellore Association Account"ലേക്ക് State Bank of India, Bagayam (Code No. 2203) ബ്രാഞ്ചിന്‌വേണ്ടി എടുത്ത് "Office of the Registrar, Christian Medical College, Bagayam, Vellore - 632 002" അഡ്രസ്സിൽ അപേക്ഷാഫാറത്തിനും പ്രോസ്പെക്ടസിനും എഴുതുക. പൂരിപ്പിച്ച അപേക്ഷ ലഭിക്കേണ്ട അവസാന തീയതി ഏപ്രിൽ 24-ഉം എഴുത്തുപരീക്ഷ മെയ് 28-നും 29-നും വിവിധ കേന്ദ്രങ്ങളിൽ നടക്കും. വാർഷിക വരുമാനം 20,000 രൂപയിൽ കുറവുള്ളവർക്ക് സ്കോളർഷിപ്പിന് അർഹതയുണ്ട്.

## വനിതാശക്തി

# വിധവകൾ ഒരു സാമൂഹ്യപ്രശ്നം

അച്ചാമ്മ അമ്മിണി ജോസഫ്

വൈധവ്യം പല സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. എന്നാൽ പ്രായാധിക്യവും, വൈധവ്യവും ഒത്തുചേരുമ്പോൾ അതിന്റെ ദൂഷിത വലയത്തിന്റെ പരിമാണം വർദ്ധിക്കുന്നു. പ്രായാധിക്യത്തോടുകൂടി കായികവും, സാമ്പത്തികവുമായ പരാശ്രയം അനിവാര്യമായിത്തീരുന്നു. ഈ ദു:സ്ഥിതി വൃദ്ധരായ വിധവകളെ, മാനസ്സീകവും, ശാരീരികവും ആയി വളരെ അധികം വിഷമിപ്പിക്കുന്നു. ആയുർ ദൈർഘ്യത്തിന്റെ വർദ്ധനവോടുകൂടി വൃദ്ധരായ വിധവകളുടെ എണ്ണം പെരുകി കൊണ്ടിരിക്കുന്നു. ഇത് ഭാവിയിൽ അപ്രധാനമല്ലാത്ത സാമൂഹ്യപ്രശ്നമായിത്തീർന്നേക്കാം.

വനിതകളുടെ വൈധവ്യം ഗൗരവമേറിയ സാമൂഹ്യപ്രശ്നമാണ്. വിധവകളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരിക്കയാണ്. ഇന്ന് ഭാരത സ്ത്രീകളിൽ ഏതാണ്ട് ഒൻപത് ശതമാനം പേരും വൈധവ്യം അനുഭവിക്കുന്ന നിർഭാഗ്യവതികളാണ്. അവരെല്ലാവരും സാമ്പത്തികക്ലേശം അനുഭവിക്കുന്നവരല്ലായിരിക്കാം.

ഭാരത സ്ത്രീകളുടെ പദവി വൈധവ്യത്തോടുകൂടി നഷ്ടപ്പെടുന്നു. പ്രായാധിക്യത്തോടുകൂടി വിധവകളുടെ എണ്ണവും വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അറുപത്തിനാലു വയസ്സു കഴിഞ്ഞ സ്ത്രീകളിൽ എതാണ്ട് അറുപതു ശതമാനവും, എഴുപതു വയസ്സിന് മുകളിലുള്ളവരിൽ എൺപത് ശതമാനവും വിധവകളാണെന്ന് സ്ഥിതിവിവരകണക്കുകൾ കാണിക്കുന്നു. പ്രായാധിക്യം വൈധവ്യത്തെ സൃഷ്ടിക്കുന്നു എന്നുള്ള സത്യത്തെ ആണ് ഈ വസ്തുത ചൂണ്ടിക്കാണിക്കുന്നത്. നമ്മുടെ വിധവകളുടെ സ്ഥിതി ഒട്ടുംതന്നെ സുരക്ഷിതമല്ല.

വിധവകളുടെ പ്രശ്നം അർഹമായ ഗൗരവത്തോടു കൂടി കൈകാര്യം ചെയ്യുന്നുണ്ടോ എന്ന് സംശയമാണ്. നമ്മുടെ വാർത്താമാധ്യമങ്ങൾ വിധവകളുടെ പ്രശ്നം കൈകാര്യം ചെയ്യുന്നതിൽ വേണ്ടത്ര ഉത്സാഹമോ, താല്പര്യമോ, പ്രദർശിപ്പിക്കുന്നില്ലാ എന്നതും ഒരു ദു:ഖസത്യമാണ്. ആഭിചാരക്രിയകൾക്കോ, അന്ധവിശ്വാസപ്രേരിതങ്ങളായ ആചാരാനുഷ്ഠാനങ്ങൾക്കോ വിധേയമായി വിധവകൾ ക്ലേശിക്കപ്പെടുമ്പോൾ മാത്രമേ വാർത്താ മാധ്യമങ്ങൾ അവയെ പ്രസിദ്ധീകരണ യോഗ്യങ്ങളായി കാണുന്നുള്ളൂ എന്നത് അപലപനീയമാണ്. ഇതുപോലെ രാഷ്ട്രീയപ്രവർത്തകരോ, രാജ്യഭരണകർത്താക്കളോ സമുദായ പ്രവർത്തകരോ, വേണ്ടത്ര ഗൗരവം ഈ പ്രശ്നത്തിന് നൽകുന്നില്ല എന്നത് ഒരു ദു:ഖകരമായ സത്യമാണ്. വനിതാക്ഷേമ പ്രവർത്തകർപോലും ഈ കാര്യത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നുമില്ല. ഭാവിയിൽ തങ്ങളുടെ അമ്മമാർക്കും, ഭാര്യമാർക്കും, സഹോദരികൾക്കും, പെൺമക്കൾക്കും വൈധവ്യം സംഭവിച്ചേക്കാം എന്നു ഒരു സമൂഹപ്രവർത്തകനും, ഭരണകർത്താവും രാഷ്ട്രീയ പ്രവർത്തകനും ചിന്തിക്കുന്നില്ല.

മുൻ പറഞ്ഞ സംഗതികൾ എല്ലാതന്നെ വിഭാര്യരെയും ബാധിക്കുന്നില്ലേ എന്നു ചോദിച്ചേക്കാം. എന്നാൽ സ്ത്രീകളുടേയും, പുരുഷന്മാരുടെയും ഇടയിലുള്ള വൈധവ്യപ്രശ്നത്തെ ഒരുപോലെ വീക്ഷിക്കുന്നത് ശരിയല്ല. പുരുഷൻ സ്ത്രീകളെക്കാൾ കൂടുതലായി പുനർവിവാഹത്തിനു തയ്യാറാകുന്നു. അതിനാൽ വിഭാര്യമാരുടെ എണ്ണം അനുപാതികമായി കുറയുന്നു. കൂടാതെ പുരുഷന്മാരുടെ സാമ്പത്തികസ്ഥിതി നമ്മുടെ സമൂഹത്തിൽ സ്ത്രീകളിലേതിനേക്കാൾ മെച്ചവും ആണല്ലോ. പുരുഷന് സ്ഥാവരവസ്തുക്കളിൽ കൂടുതൽ അവകാശമുണ്ട്, കൂടാതെ തൊഴിൽ രംഗത്തും. പുരുഷന്റെ സ്ഥിതി, താരതമ്യേന ഭേദമാണ്. മെച്ചമായ വിദ്യാഭ്യാസം പുരുഷനെ തൊഴിൽനേടുന്നതിനു സഹായിക്കുകയും ചെയ്യുന്നു. പുരുഷൻ കുടുംബനാഥനാണ്, തന്മൂലം അനന്തരാവകാശികളിൽനിന്ന് സാമ്പത്തികവും, മറ്റുവിധത്തിലുമുള്ള സഹായസൗകര്യങ്ങൾ നേടിയെടുക്കുന്നതിൽ കൂടുതലായി വിജയിക്കുന്നുമുണ്ട്. നേരെമറിച്ച്, സ്ത്രീ വിധവയായിത്തീരുമ്പോൾ അവളുടെ സാമൂഹ്യസാമ്പത്തിക പദവി നാടകീയമായി ഇല്ലാതാകുകയാണ്.

ഭർത്താവിന്റെ ചരമത്തോടുകൂടി സ്ത്രീക്കു നഷ്ടപ്പെടുന്നത് അവളുടെ രക്ഷിതാവിനെയാണ്. സാമ്പത്തികവും, സാമൂഹ്യവും ആയി തകർക്കപ്പെടുകയാണ്. ചെറുപ്പക്കാരികളായ വിധവകൾക്ക് "കൂനിന്മേൽ കുരു" എന്ന പോലെ അതിപ്രധാനങ്ങളായ ചുമതലകൾക്കൂടി ഏറ്റെടുക്കേണ്ടിവരുന്നു. മക്കളുടെ വിദ്യാഭ്യാസം, സംരക്ഷണം, മുതലായവ അവരുടെ ചുമതലയിൽ വരുന്നു. മിക്കസന്ദർഭങ്ങളിലും, സാഹചര്യത്തിലും, അതുവരെ ഗൃഹനായികയായി കഴിഞ്ഞ വീട്ടിൽനിന്നും, മാറിതാമസിക്കാനും ഇടയാകാം. അപ്രകാരം മറ്റുള്ളവരുടെ മുമ്പിൽ ആശ്രിതയായി ഭവിക്കുന്നു. നമ്മുടെ സ്ത്രീകളിൽ ബഹുഭൂരിപക്ഷത്തിനും സ്വന്തമായി വരുമാനം ഇല്ലാത്തവരാണ് തന്മൂലം അവർ മാനസ്സികമായും, സാമ്പത്തികമായും കായികമായും തളരുകയാണ്. അനുയോജ്യമായ ഒരു തൊഴിൽ നേടി ജീവിക്കാനുള്ള വിദ്യാഭ്യാസമോ, സാങ്കേതിക പരിജ്ഞാനമോ അധികം സ്ത്രീകൾക്കും ഇല്ല.

ഇൻഡ്യയിൽ തന്നെ ജാതി, മത പ്രാദേശിക വ്യത്യാസമനുസരിച്ച്, വിധവകളുടെ സ്ഥിതിയും വിഭിന്നമാണ്. പ്രായംചെന്ന വിധവകളുടെ അവസ്ഥ വളരെ അധികം മോശവും ആണ്.

പൗരാണികകാലത്ത് പലയിടത്തും, പ്രത്യേകിച്ച് രാജപുത്രരുടെ ഇടയിൽ 'സതി' ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ദുരാചാരമായിരുന്നു. ഭർത്താവിനെ ദഹിപ്പിക്കുന്ന ചിതയിൽ ഭാര്യയേയും ബലാൽക്കാരമായി പിടിച്ചുകെട്ടി എറിഞ്ഞ് കൊലചെയ്യുക പതിവായിരുന്നു. അങ്ങനെ വിധവകളെ സംരക്ഷിക്കേണ്ട ചുമതലയിൽനിന്ന് സമുദായം വിമുക്തമാകുകയായിരുന്നു ഇതിന്റെ യഥാർത്ഥ ഉദ്ദേശ്യം. കൂടാതെ ബ്രാഹ്മണരുടെ ഇടയിൽ സ്ത്രീകൾക്കു പുനർവിവാഹം

അനുവദിച്ചിരുന്നില്ല. വിധവകളുടെ തല മുണ്ഡനം ചെയ്ത് അവരെ ജീവിതാന്ത്യം വരെ മൊട്ടച്ചികൾ ആക്കുകയും ചെയ്തിരുന്നു. ബ്രാഹ്മണ വിധവയ്ക്ക് ആഭരണങ്ങൾ അണിയുന്നതിനോ, നിറപകിട്ടുള്ള വസ്ത്രങ്ങൾ ധരിക്കുന്നതിനോ അനുവാദമില്ലായിരുന്നു. അതുവരെയും ഭർത്തൃഗൃഹത്തിൽ റാണിയായി വാണിരുന്ന അവൾ കേവലം സാധാരണക്കാരിയായി മാറുന്നു. ഭർത്താവിന്റെ സ്വത്തിനും അവൾക്ക് നിയമപ്രകാരമായി അവകാശമില്ല. മറ്റു കുടുംബങ്ങളെ ആശ്രയിച്ചു കഴിഞ്ഞുകൂടുക തന്നെ ഗതി.

എന്നാൽ കഴിഞ്ഞ കുറെ ദശവർഷങ്ങളായി വിധവകളുടെ ഉന്നമനത്തെ ലക്ഷ്യമാക്കി പല നല്ല കാര്യങ്ങളും ഭാരതത്തിൽ നടപ്പിലാക്കിക്കൊണ്ടിരിക്കുന്നു എന്നുള്ളത് വിസ്മരിക്കുന്നില്ല.

സതികർമ്മം പണ്ടെ തന്നെ നിയമം മൂലം നിർത്തലാക്കി. കൂടാതെ ഭർത്താവിന്റെ സ്വത്തിൽ വിധവകൾക്കും ഒരു അവകാശം നിശ്ചയിച്ച് നിയമനിർമ്മാണം നടന്നിട്ടുമുണ്ട്. പല സംസ്ഥാനങ്ങളിലും വിധവ പെൻഷൻ നൽകിവരുന്നു. ഇങ്ങനെ സ്വാഗതാർഹമായ പല നല്ല കാര്യങ്ങളും സർക്കാർ ചെയ്യാൻ ആരംഭിച്ചിട്ടുണ്ട്. അങ്ങനെ വിധവയ്ക്കു കുറെയൊക്കെ സാമ്പത്തിക ഭാരത്തിൽനിന്നും, മോചനം ലഭിച്ചിട്ടുണ്ട്. ആധുനിക കാലത്തു സ്ത്രീ വിദ്യാഭ്യാസത്തിന് പ്രാമുഖ്യം നൽകിയിട്ടുണ്ട്. തൻമൂലം സമുദായത്തേയും ഭാവിജീവിതത്തേയും ധീരമായി അഭിമുഖികരിക്കാനുള്ള തന്റേടം സ്ത്രീ കൈവരിക്കുന്നു എന്നുവരികിലും സാമൂഹ്യ സാമ്പത്തികരംഗങ്ങളിലുള്ള വിധവകളുടെ പിന്നോക്കാവസ്ഥ, പരിഹരിക്കുവാൻ പലതും ക്രിയാത്മകമായി ചെയ്യേണ്ടതായിട്ടുണ്ട്.

വാർദ്ധക്യം പല പ്രശ്നങ്ങളും സൃഷ്ടിക്കുന്നു. എന്നാൽ പ്രായാധിക്യവും, വൈധവ്യവും ഒത്തുചേർന്നു വരുമ്പോൾ അത് സ്ത്രീകളിൽ തീരാദു:ഖത്തിന് കാരണഭൂതമാകുന്നു. തൊഴിൽ ചെയ്തു ജീവിക്കാനുള്ള കഴിവും, സാഹചര്യവും ഇല്ലാതാകുന്നു. അവരുടെ സാമ്പത്തിക സ്ഥിതി പരിതാപകരമായി മോശമാകുന്നു. പല വിധവകളും അവിവാഹിതരായ മക്കളുടെ കൂടെ വസിക്കുന്നു. അല്ലെങ്കിൽ വിവാഹിതരായ ആൺമക്കളുടെകൂടെ മരുമക്കളുടെ കരുണയിൽ ജീവിതാന്ത്യം തള്ളിനീക്കുന്നു.

സാമ്പത്തിക ശേഷിയുള്ള വിധവകളുടേയും സ്ഥിതിയും ഒട്ടുംതന്നെ മെച്ചമല്ല. ഏകാന്തതയും, അരക്ഷിതാവസ്ഥയും അവരെ കണക്കറ്റു മഥിപ്പിക്കുന്നു. മാത്രമല്ല ഒറ്റയ്ക്കു താമസ്സിക്കുന്ന വിധവകൾ തസ്കരന്മാരുടേയും, ഭവനഭേദകരുടേയും അക്രമത്തിനും ഇരയാകുന്നു. പ്രായം കൂടുന്തോറും ഒറ്റയ്ക്കുള്ള താമസം ദുഷ്കരമാണല്ലോ. അങ്ങനെ വരുമ്പോൾ

***ആധുനിക കാലത്തു സ്ത്രീ വിദ്യാഭ്യാസത്തിന് പ്രാമുഖ്യം നൽകിയിട്ടുണ്ട്. തൻമൂലം സമുദായത്തേയും ഭാവിജീവിതത്തേയും ധീരമായി അഭിമുഖീകരിക്കാനുള്ള തന്റേടം സ്ത്രീ കൈവരിക്കുന്നു എന്നുവരികിലും സാമൂഹ്യ സാമ്പത്തികരംഗങ്ങളിലുള്ള വിധവകളുടെ പിന്നോക്കാവസ്ഥ, പരിഹരിക്കുവാൻ പലതും ക്രിയാത്മകമായി ചെയേണ്ടതായിട്ടുണ്ട്.***

വിവാഹിതരായ മക്കളുടെ ഭവനങ്ങളിൽ അഭയം തേടുന്നു. ഗൃഹനായിക സ്ഥാനത്തുനിന്ന് അവർ ആശ്രിത എന്ന നിലയിലേക്ക് അധ:പതിക്കുന്നു. വാർധക്യകാലത്തു പുതിയ സാഹചര്യവുമായി ഒത്തുചേർന്നു പോകാൻ അവർ നിർബന്ധിതയാകുന്നു. മരുമക്കൾ സ്നേഹപൂർണ്ണമായ ഒരു സ്വീകരണം നൽകിയാൽ അവർ ഭാഗ്യവതി തന്നെ. പക്ഷെ ഇതു തുലോം വിരളമാണ്.

ജനസംഖ്യയിൽ ഒരു നല്ല ശതമാനം വരുന്ന വിധവകളുടെ ക്ഷേമപ്രവർത്തനത്തിൽ ശ്രദ്ധയും, പരിഗണനയും അനിർവാര്യമാണ്. നമ്മുടെ സർക്കാർ വിധവകളുടെ ക്ഷേമത്തിനു വേണ്ടി പലനല്ല കാര്യങ്ങളും ചെയ്യുവാൻ ആരംഭിച്ചിട്ടുണ്ടെന്നുള്ളത് ഒരു ശുഭവാർത്തയാണ്. പക്ഷെ ഇനിയും പലതും ചെയ്യേണ്ടതായിട്ടുണ്ട്. വൻകിട വ്യവസായികളും, മതസംഘടനകളും, വനിതാക്ഷേമപ്രവർത്തകരും, സാമൂഹ്യ പ്രവർത്തകരും, സമൂഹത്തിലെ നിർഭാഗ്യവതികളായ വിധവകൾക്കുവേണ്ടി കുറെകൂടി രചനാത്മകമായ കാര്യങ്ങൾ ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്.

തങ്ങളുടെ ആവശ്യങ്ങളും പരാധീനതകളും, സർക്കാരിലും, പൊതുജനദൃഷ്ടിയിലും കൊണ്ടുവരുവാൻ ഉപയുക്തമായ വിധവാ സംഘടനകൾ നിലവിൽ വരേണ്ടതായിട്ടാണിരിക്കുന്നത്. സുശക്തമായ ഒരു സംഘടനയ്ക്കു മാത്രമേ സർക്കാരിന്റെയും പൊതുജനങ്ങളുടെ കണ്ണുതുറപ്പിക്കാൻ സാധിക്കയുള്ളൂ.

'കരയുന്ന കുഞ്ഞിനെ പാലുള്ളൂ' എന്ന പഴഞ്ചൊല്ലു പോലെ വിധവകൾ വിധിക്കു കീഴടങ്ങി അബലകളാകാതെ തങ്ങളുടെ ആവശ്യങ്ങളെ സമൂഹത്തെ അറിയിക്കുക. വിധവകൾ ബലഹീനരല്ല. നിർഭാഗ്യവതികൾ മാത്രം. ഇവരുടെ കണ്ണുനീർ തുടയ്ക്കാൻ സമൂഹം തയ്യാറാകട്ടെ.



# വാർത്തകൾ

## പ. ബാവാ തിരുമേനിക്ക് അനുമോദനങ്ങൾ

കോട്ടയം : എൺപത്തിനാലുവയസ്സിന്റെ പ്രഭയിൽ ശതാഭിഷിക്തനായ ബസേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായ്ക്ക് ജന്മദിനമായ ജനുവരി 30-ാം തീയതി ദേവലോകം അരമനചാപ്പലിൽ ചേർന്ന യോഗം അനുമോദനങ്ങൾ അർപ്പിച്ചു. രാവിലെ പരിശുദ്ധ ബാവാ അരമന ചാപ്പലിൽ വിശുദ്ധ കുർബാന അർപ്പിച്ചു.



പ. ബാവാ തിരുമേനി ജന്മദിനകേക്കു മുറിക്കുന്നു. നിയുക്ത കാതോലിക്കാ മാർ തിമോത്തിയോസ്, നിക്കോളാവോസ് മെത്രാപ്പോലീത്ത (അമേരിക്ക), പൗലൂസ് മാർ പീലക്സിനോസ് തിരുമേനി, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം എന്നിവർ സമീപം.

കുർബ്ബാനമദ്ധ്യേ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി സ്തോത്രപ്രാർത്ഥന നടത്തി. വിശുദ്ധ കുർബ്ബാനയ്ക്കുശേഷം നടന്ന സമ്മേളനത്തിൽ നിയുക്തബാവാ അദ്ധ്യക്ഷസ്ഥാനം വഹിച്ചു. മാർ നിക്കോളാവോസ് (അമേരിക്ക), ഡോ. തോമസ് മാർ അത്താനാസ്യോസ് (മൂവാറ്റുപുഴ) വൈദിക സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ്ജ്. കണ്ണൂർ സർവ്വകലാശാല പ്രോ-വൈസ് ചാൻസലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. സണ്ടേസ്ക്കൂൾ ഡയറക്ടർ ജനറൽ ഫാ. റ്റി. ജെ. ജോഷ്വാ സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം. സഭാ സെക്രട്ടറി. ഏ. കെ. തോമസ് തുടങ്ങി അനേകംപേർ വ്യക്തിപരമായും സ്ഥാപനങ്ങളുടെ പേരിലും പ. ബാവാ തിരു മേനിയ്ക്ക് ഹാരങ്ങൾ അർപ്പിച്ചു. പരിശുദ്ധ ബാവാ ജന്മദിന കേക്ക് മുറിച്ചപ്പോൾ ജനം ഒന്നാകെ തിരുമേനിക്ക് ജന്മദിനാശംസകൾ നേർന്നു.

12- മണിക്ക് സഭയിലെ സമൂഹ വിവാഹത്തിനായി തെരഞ്ഞെടുക്കപ്പെട്ട 48 പേർക്ക് 15000രൂപാവീതം പ. ബാവാ വിതരണം ചെയ്തു. ഈ സമ്മേളനം അലക്സാണ്ടർ മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. നിയുക്ത ബാവാ അദ്ധ്യക്ഷൻ ആയിരുന്നു. തോമസ് കുമ്പുകാട്ടു റിപ്പോർട്ട് അവതരിപ്പിച്ചു. സഭാ സെക്രട്ടി എ. കെ. തോമസ് സ്വാഗതവും, ഫാ. റ്റി. സി. ജോൺ കൃതജ്ഞതയും പറഞ്ഞു.



## രജതജൂബിലി ആഘോഷങ്ങൾ ആരംഭിച്ചു

ഭിലായ് : മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഥമ ഉത്തരേന്ത്യൻ മിഷനായ, ഭിലായ് സെ. തോമസ് മിഷന്റെ രജത ജൂബിലി ആഘോഷങ്ങളുടെ ഉത്ഘാടനം ഫെബ്രുവരി 8-ന് ഞായറാഴ്ച ഭിലായ് മിഷൻ സെന്ററിൽ നടന്ന സമ്മേളനത്തിൽ കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു.

1972ജൂലൈ 3-ന് പ്രവർത്തനമാരംഭിച്ച ഈ പ്രസ്ഥാനത്തിന് അടിത്തറ പാകിയത് കാലംചെയ്ത പരി. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ്. തുടർന്ന് ഇന്നുവരെയുള്ള പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകൊണ്ടിരിക്കുന്നത് കൽക്കട്ടാ ഭദ്രാസനാധിപൻ അഭി. തേവോദോസ്യോസ് മെത്രാപ്പോലീത്തായാണ്. ഇപ്പോൾ അതിന്റെ പ്രവർത്തനമേഖലകൾ വിദ്യാഭ്യാസ, ആരോഗ്യ, സാമൂഹ്യരംഗങ്ങളിലേക്ക് വ്യാപിച്ചിരിക്കുന്നു. സമ്പന്നരും ദരിദ്രരും തമ്മിലുള്ള അന്തരം വർദ്ധിച്ചുവരുന്ന ഈ കാലയളവിൽ സമൂഹത്തിലെ താഴേക്കിടയിലുള്ളവർക്ക് വിദ്യാഭ്യാസ, ആരോഗ്യ, പാർപ്പിട സൗകര്യങ്ങൾ എത്തിച്ചുകൊടുക്കുകയാണ് യഥാർത്ഥ മിഷൻ പ്രവർത്തനമെന്ന് മിഷൻ ഡയറക്ടർ കൂടിയായ അഭി. തിരുമേനി ഉത്ബോധിപ്പിച്ചു. ജില്ലാ കളക്ടർ ശ്രീ. സേവാറാം സരംഗൾ, ഭിലായ് സ്റ്റീൽപ്ലാന്റ് ഡയറക്ടർ ഡോ. എസ്. കെ. ഘോഷ്, പ്രശസ്ത പത്രപ്രവർത്തകനായ ശ്രീ. ശക്തിപ്രകാശ് എന്നിവർ ചടങ്ങിൽ മുഖ്യാതിഥികളായിരുന്നു. സമ്മേളനത്തിനു മുന്നോടിയായി അഭി. തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. ചടങ്ങിൽ ഭദ്രാസന സെക്രട്ടറി ഫാ. എം. ടി. തോമസ് സ്വാഗതവും പ്രൊഫ. റ്റി. ഒ. സഖറിയാ നന്ദിയും പ്രകാശിപ്പിച്ചു.

## അർമ്മീനിയൻ കാതോലിക്കോസ്

അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. കാരക്കീൻ കാതോലിക്കാ പാത്രിയർക്കീസ് ബാവാ മാർച്ച് 6- മുതൽ 10- വരെ നടത്താൻ നിശ്ചയിച്ചിരുന്ന മലങ്കര സഭാ സന്ദർശനം അർമീനിയിലെ ഇപ്പോഴത്തെ രാഷ്ട്രീയ ചുറ്റുപാടുകൾമൂലം നവംബറിലേക്ക് മാറ്റി വച്ചിരിക്കുന്നതായി പ. കാതോലിക്കാബാവാ അറിയിച്ചിരിക്കുന്നു.



## പാത്രിയർക്കീസ് ബാവയ്ക്ക് ഭരണഘടനപ്രകാരമുള്ള ബഹുമാനം നൽകാം. പ. ബാവാ

കോട്ടയം: 1934-ലെ സഭാഭരണഘടനപ്രകാരം പ. പാത്രിയർക്കീസ് ബാവയ്ക്ക് നൽകുന്ന എല്ലാ ബഹുമതികളും നൽകി അദ്ദേഹത്തെ സ്വീകരിക്കാമെന്ന് പ. കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു.

സുപ്രീംകോടതിവിധി ഉറപ്പാക്കിയ ഭരണഘടനയ്ക്ക് വിധേയമായി പാത്രിയർക്കീസു വിഭാഗത്തെ സ്വീകരിക്കുന്നതിന് ഓർത്തഡോക്സ് വിഭാഗം ഒരുക്കമൊണെന്ന് പ.ബാവാ കല്പിച്ചു.

പുതുക്കിയ വൈദികശമ്പളപദ്ധതി നടപ്പാക്കുമ്പോൾ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഭദ്രാസനങ്ങളെ സഹായിക്കാൻ കേന്ദ്രതലത്തിൽ 'ഓർത്തഡോക്സ് സഭ ഫണ്ട്' സ്വരൂപിക്കും.

ആരാധനാ പരിഷ്കരണ കമ്മറ്റിയുടെ ചെയർമാനായി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡണ്ടായി ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, 'എക്യുമെനിക്കൽ ചർച്ച് ലോൺ ഫണ്ട് ഓഫ് ഇൻഡ്യ'യു ടെ ഡയറക്ടർ ബോർഡിലേക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ് എപ്പിസ്കോപ്പ എന്നിവരെ പരി. സുന്നഹദോസ് നാമനിർദ്ദേശം ചെയ്തു.

കോട്ടയം സോഫിയാ സെന്ററിൽ ഫെബ്രുവരി 23 മുതൽ 28 വരെ നടന്ന സുന്നഹദോസിൽ പരി. കാതോലിക്കാബാവാ അദ്ധ്യക്ഷനായിരുന്നു. അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ ബർണബാസ് ഒഴികെയുള്ള എല്ലാ മെത്രാപ്പോലീത്താമാരും സുന്നഹദോസിൽ സംബന്ധിക്കുകയുണ്ടായി.

❋

## കൂദാശയും പ്രതിഷ്ഠാ പെരുനാളും

മുണ്ടക്കയം: പുതുക്കിപ്പണിത പൈങ്ങണ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും പ്രതിഷ്ഠാപെരുനാളും ഫെബ്രുവരി 4 മുതൽ 6 വരെ തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമേനിയുടേയും ഗീവറുഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നി മെത്രാപ്പോലീത്താമാരുടെയും നേതൃത്വത്തിൽ നടത്തപ്പെട്ടു.

4-ന് വൈകുന്നേരം പ. ബാവാ തിരുമേനിക്കും മറ്റു മെത്രാപ്പോലീത്താമാർക്കും ഹൃദ്യമായ വരവേല്പുനൽകി. തുടർന്ന് സന്ധ്യാനമസ്ക്കാരവും ദേവാലയകൂദാശയുടെ ഒന്നാം ഘട്ടവും നടത്തപ്പെട്ടു.

5-ന് രാവിലെ കൂദാശാകർമ്മത്തിന്റെ രണ്ടാം ഘട്ടവും വിശുദ്ധ കുർബ്ബാനയും നടന്നു.

6-ാം തീയതി ദേവാലയത്തിന്റെ 89-ാംമത് പ്രതിഷ്ഠാപെരുന്നാൾ ആഘോഷപൂർവ്വം കൊണ്ടാടി. രാവിലെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. ഉച്ചയ്ക്കുശേഷം റാസയും നേർച്ചവിളമ്പും ഉണ്ടായിരുന്നു.

❋

## പരുമല പള്ളിയിൽ ത്രിദിനധ്യാനം

പരുമല സെമിനാരി ദേവാലയത്തിൽവെച്ച് മാർച്ച് 26, 27, 28 (വ്യാഴം, വെള്ളി, ശനി) തീയതികളിൽ ധ്യാനയോഗം ഉണ്ടായിരിക്കുന്നതാണ്. പകൽ 9 മുതൽ 3 മണിവരെയാണ് യോഗങ്ങൾ. വിവിധ വിഷയങ്ങൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും നടത്തപ്പടുന്നതാണ്. വെരി. റവ. പി. എം. ഗീവർഗീസ് റമ്പാൻ, ഫാ. ഏ. ജി. ജോസഫ്, മലങ്കര സഭാ മിഷനറി പോൾ സിനിരാജ് എന്നിവർ നേതൃത്വം നല്കും.

❋

## ലേഖനങ്ങൾ

മലങ്കരസഭാ മാസികയ്ക്ക് ലേഖനങ്ങൾ അയക്കുന്നത് കടലാസിന്റെ ഒരു വശത്തു മാത്രം എഴുതി ആയിരിക്കണം. അവ ചീഫ് എഡിറ്ററുടെ പേർക്കാണ് അയക്കേണ്ടത്.

മേൽവിലാസം :
ഫാ. ഡോ. ജേക്കബ് കുര്യൻ, ഓർത്തഡോക്സ് വൈദിക സെമിനാരി, P.B. No. 98, കോട്ടയം- 686 001.

## ധ്യാനയോഗം നടത്തി

ബാംഗ്ലൂർ സെന്റ് ബസ്സേലിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ മൂന്നുനോമ്പു ദിനങ്ങളായ ഫെബ്രുവരി 2 മുതൽ 5 വരെയുള്ള ദിവസങ്ങളിൽ ധ്യാനയോഗങ്ങൾ നടത്തി. വികാരി ഫാ. ശ്ലോമ്മോ, ഐസക്ക് ജോർജ്, മദ്രാസ് ഭദ്രാസന സുവിശേഷകനും മലങ്കര സഭാമാസിക പ്രമോട്ടറുമായ റവ. കെ. സി. രാജു എന്നിവർ ധ്യാനപ്രസംഗങ്ങൾ നടത്തി. ബുധനാഴ്ച ഉച്ചയ്ക്കും വ്യാഴാഴ്ച രാവിലെയും വി. കുർബ്ബാന ഉണ്ടായിരുന്നു.

❋

## സ്വീകരണം നൽകി.

മദ്രാസ് മെത്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്താ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിക്ക് നരസിംഹരാജപുരം സെ. മേരീസ് പള്ളിയിൽ സ്വീകരണം നൽകി. സ്വീകരണ സമ്മേളനത്തിൽ വികാരി. ഫാ. എം. സി. മത്തായി അദ്ധ്യക്ഷം വഹിച്ചു. ഫാ. ഫ്രാൻസിസ്, ഫാ. റ്റി. എം. കുര്യാക്കോസ്. എം. പി. മർക്കോസ്, പി. വി. മത്തായി എന്നിവർ പ്രസംഗിച്ചു. വിവിധ സഭാ സംഘടനകളുടെ വകയായി ഹാരാർപ്പണവും ഉണ്ടായിരുന്നു.

കുറക്കുന്ന് സെ. ജോർഇജ്ജ് പള്ളിയിലും ഗുബ്ഗ മാർ ബേസിൽ ചാപ്പലിലും തിരുമേനിക്ക് സ്വീകരണം നൽകുകയുണ്ടായി.

❋

## സോണൽ വിജയികൾ



സോണൽതല വേദവാക്യം ജൂണിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ കുമാരി ജെയിൻ സൂസൻ തോമസ്. വാകത്താനം പള്ളിയടിയിൽ പി. കെ. തോമസിന്റെ പുത്രിയായ ജെയിൻ എം. ഡി. സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്.



സോണൽതല വേദവാക്യം ജൂണിയർ വിഭാഗത്തിൽ രണ്ടാം സ്ഥാനം നേടിയ കുമാരി റ്റിറ്റി പുന്നൂസ്. വാകത്താനം തൈപ്പറമ്പിൽ പുന്നൂസിന്റെ പുത്രിയായ റ്റിറ്റി എം. ഡി. സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്.

❋

## കൂദാശ നടത്തി

തോട്ടപ്പുഴ: പുതുക്കിപ്പണിത മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശാകർമ്മം ഫെബ്രുവരി 6, 7 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിലും തോമസ് മാർ തീമോത്തിയോസ്, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകരണത്തിലും നടത്തപ്പെട്ടു.

6-ന് വൈകുന്നേരം നടന്ന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. നിയമസഭാ ഡപ്യൂട്ടി സ്പീക്കർ ശ്രീ. സി. എ. കുര്യൻ യോഗം ഉദ്ഘാടനം ചെയ്തു. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്താ, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസിയോസ് എന്നീ മെത്രാപ്പോലീത്താമാരും സ്വാമി സമഗ്രാനന്ദജീമഹാരാജ്, ടി. എസ്. ജോൺ എം. എൽ. എ. എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി.

തുടർന്ന് ദേവാലയ കൂദാശയുടെ ഒന്നാം ഘട്ടം പ. ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു.

7-ന് രാവിലെ കൂദാശയുടെ രണ്ടാം ഘട്ടവും വി. കുർബ്ബാനയും നടന്നു.



## സഭാവിശേഷദിവസങ്ങൾ

**1998 മാർച്ച്**

22 - നോമ്പിലെ അഞ്ചാം ഞായറാഴ്ച (ക്പിപ്തോ).

25 - ദൈവമാതാവിനോടുള്ള വചനിപ്പ്. നാലാം മാർത്തോമ്മായുടെ 270-ാം ഓർമ്മ. (കണ്ടനാട് പള്ളി) 29 - നോമ്പിലെ ആറാം ഞായറാഴ്ച (സമിയോ) മലങ്കര ഓർത്തഡോക്സ് സഭാദിനം. (കാതോലിക്കാദിനം)

**നിസോൻ - ഏപ്രിൽ**

3 - നാല്പതാം വെള്ളിയാഴ്ച.

4 - ബഥാന്യയിലെ ലാസറിന്റെ ഓർമ്മ.

5 - ഓശാന ഞായറാഴ്ച (ബാലികാ ബാലദിനം) കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 33-ാംഓർമ്മ. (പാമ്പാടി ദയറാ) 7-ആറാം മാർത്തോമ്മാ (വലിയ മാർ ദീവന്നാസിയോസ്) യുടെ 190-ാം ഓർമ്മ. (പുത്തൻകാവ് പള്ളി).

9 - പെസഹാ വ്യാഴാഴ്ച.

10 - ദുഃഖവെള്ളിയാഴ്ച (വലിയ വെള്ളിയാഴ്ച).

11 - ദുഃഖശനിയാഴ്ച, ശുബ്ക്കോനോ ശുശ്രൂഷ.

12 - ഈസ്റ്റർ (ഉയിർപ്പുഞായർ).

16 - രണ്ടാം മാർത്തോമ്മായുടെ 312-ാം ഓർമ്മ. (നിരണം വലിയ പള്ളി).

17 - മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 47-ാം ഓർമ്മ (പുത്തൻകാവ് പള്ളി).

19 - പുതു ഞായറാഴ്ച.

## 'കടമറ്റംപള്ളി സഭാസമാധാനത്തിന്റെ മാതൃക' : പ. ബാവാ

കാതോലിക്കാ, പാത്രിയർക്കീസ് കക്ഷിവഴക്കുമൂലം ഇരു വിഭാഗങ്ങളായി മത്സരിച്ചു നിന്നശേഷം സമാധാനം പുനഃസ്ഥാപിക്കപ്പെട്ട കടമറ്റം സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ സ്വീകരണത്തിനു മറുപടി പറയുമ്പോഴാണ് പ. ബാവാ ഇതു പ്രസ്താവിച്ചത്. 25 വർഷങ്ങളായി ഇരുവിഭാഗത്തേയും മെത്രാപ്പോലീത്താമാരാരും പ്രവേശിക്കാതിരുന്ന കടമറ്റം പള്ളിയിൽ പ. കാതോലിക്കാ ബാവാക്കും കണ്ടനാട് ഇടവകയുടെ മാത്യൂസ് മാർ സേവേറിയോസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താമാർക്കും ഗംഭീരമായ സ്വീകരണമാണ് ഇടവക നൽകിയത്. ഫെബ്രുവരി 5-ാം തീയതി 6 മണിക്ക് കോലഞ്ചേരി മെഡിക്കൽമിഷൻ ആശുപത്രിയിൽനിന്ന് അനേകം കാറുകളുടെ അകമ്പടിയോടെ കടമറ്റം പള്ളിയിൽ എത്തിയ തിരുമേനിമാരെ ആയിരക്കണക്കിനു ഭക്തജനങ്ങൾ ജയഘോഷം മുഴക്കി സ്വീകരിച്ചു. പള്ളിയുടെ പ്രധാന കവാടത്തിൽവച്ച് വികാരി ഫാ. ജോസഫ് കളപ്പുരയ്ക്കൽ, അസി: വികാരി ഫാ. പ്രിൻസ് ജോൺ എന്നിവർചേർന്ന് സ്വീകരിച്ച് പ. മദ്ബഹായിലേക്ക് ആനയിച്ചു.

ലുത്തീനിയായിക്കുശേഷം ചേർന്ന സ്വീകരണസമ്മേളനത്തിൽ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. ഫാ. ഗീവറുഗീസ് പുന്നക്കുഴിയും, ഫാ. ജോസഫ് വെണ്ടപ്പള്ളിയും പ്രസംഗിച്ചു.

വർഷങ്ങളോളമായി മത്സരിച്ചു നിന്ന ഇടവകക്കാർ ഒന്നിച്ചുചേർന്ന് സ്വീകരണം നടത്തിയതിൽ പ. ബാവാ സന്തുഷ്ടി പ്രകടിപ്പിച്ചു. ഇത് മറ്റ് ഇടവകകൾക്കും മാതൃക ആയിരിക്കണമെന്നും ഇങ്ങനെയുള്ള സമാധാന സംരംഭങ്ങളിൽ ദൈവം സന്തോഷിക്കുന്നുണ്ടെന്നും ബാവാ കല്പിച്ചു. പ. പാത്രിയർക്കീസു ബാവാ മലങ്കരസഭയിൽ പരിപൂർണ്ണ സമാധാനം ഉണ്ടായിക്കാണുന്നതിന് വളരെ ആഗ്രഹിക്കുന്നുണ്ടെന്നും ബാവായുമായി ഏതാനും ആഴ്ചകൾക്കു മുമ്പ് ഫോണിൽ സംസാരിച്ചതിൽനിന്നും ഇതു മനസ്സിലാക്കിയെന്നും കടമറ്റത്തെ ഈ സംഭവം പാത്രിയർക്കീസു ബാവയെ സന്തോഷിപ്പിക്കുന്നുണ്ടെന്നും സഭയിൽ വിഘടിച്ചുനിൽക്കുന്നവർ സമാധാനമായ അന്തരീക്ഷത്തിലേക്കു വരണമെന്നു ബാവാ ആഹ്വാനം ചെയ്തു. കടമറ്റം പള്ളിയിൽ സമാധാന അന്തരീക്ഷം സൃഷ്ടിക്കുന്നതിന് പരിശ്രമിച്ച വെണ്ടപ്പള്ളി അച്ചനും എം. റ്റി. പോളും അഭിനന്ദരാർഹരാണെന്നും മാർ സേവേറിയോസ് മെത്രാച്ചനും, മാർ അത്താനാസ്യോസ് മെത്രാച്ചനും ഇക്കാര്യത്തിൽ വളരെ ത്യാഗം സഹിച്ചിട്ടുണ്ടെന്നും ബാവാ എടുത്തുപറഞ്ഞു. ഇടവകയിലെ സമാധാനത്തിനുവേണ്ടി വികാരി സ്ഥാനം രാജിവച്ച മുൻവികാരി ഫാ. പുന്നക്കുഴിയെയും അസി. വികാരിയേയും പ. ബാവാ ശ്ലാഘിച്ചു. അവർക്ക് ഇടവക വകയായുള്ള പണക്കിഴി പ. ബാവാ നൽകി.

6-ാം തീയതി പ. ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ മാർ സേവേറിയോസ് തിരുമേനിയും ഫാ. ഗീവർഗീസ് പുന്നക്കുഴിയും ചേർന്ന് വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. തോമസ് മാർ അത്താനാസ്യോസ് തിരുമേനിയും മദ്ബഹായിൽ ഉണ്ടായിരുന്നു. വി. കുർബ്ബാനാനന്തരം പ. ബാവായും അത്താനാസ്യോസ് തിരുമേനിയും പ്രസംഗിച്ചു. വി. കുർബ്ബാനയിൽ സംബന്ധിച്ച ആയിരക്കണക്കിന് ആളുകളുടെ ആഗ്രഹപ്രകാരം പ. ബാവാ എല്ലാവരെയും കൈമുത്തിക്കുകയുണ്ടായി.



## കൂദാശയും പെരുന്നാളും

പാമ്പാടി : പുതുക്കിപ്പണിത പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രലിന്റെ കൂദാശയും പെരുന്നാളും കഴിഞ്ഞ ജനുവരി 6, 7 തീയതികളിൽ നടന്നു.

6-ന് വൈകുന്നേരം പ. ബാവാതിരുമേനിക്കും അഭിവന്ദ്യ മെത്രാപ്പോലീത്താമാർക്കും കത്തീഡ്രലങ്കണത്തിൽ പ്രൗഢഗംഭീരമായ സ്വീകരണം നൽകി. തുടർന്ന് നടന്ന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. മേഘാലയ ഗവർണർ ശ്രീ. എം. എം. ജേക്കബ് സമ്മേളനം ഉദ്ഘാടനം ചെയ്തു. സി. എസ്. ഐ. ബിഷപ്പ് റവ. ഡോ. സാം മാത്യു, ശ്രീ. കെ. എം. മാത്യു (ചീഫ് എഡിറ്റർ, മനോരമ), എൻ. ഭാസ്കരൻ നായർ (പ്രസിഡന്റ്, നായർ സർവ്വീസ് സൊസൈറ്റി, സ്വാമി ശാശ്വതീകാനന്ദ, ഉമ്മൻ ചാണ്ടി എം. എം. എ. എന്നിവർ ആശംസകളർപ്പിച്ചു.

യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ താക്കോൽദാനം മന്ത്രി ശ്രീ. പി. ജെ. ജോസഫ് നിർവ്വഹിച്ചു.

തുടർന്ന് ദേവാലയത്തിന്റെ കൂദാശയുടെ ഒന്നാം ഘട്ടം പ. ബാവാതിരുമേനിയുടെ നേതൃത്വത്തിൽ നടന്നു.

7-ന് രാവിലെ പ. ബാവായുടേയും മറ്റു മെത്രാപ്പോലീത്താമാരുടേയും നേതൃത്വത്തിൽ കൂദാശയുടെ രണ്ടാം ഘട്ടവും വി. കുർബ്ബാനയും നടത്തപ്പെട്ടു.



## വാർഷിക കോൺഫറൻസ്

ഡൽഹി: ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ രണ്ടു ദിവസം നീണ്ടുനിന്ന വാർഷികസമ്മേളനം കഴിഞ്ഞ നവംബർ 8, 9 തീയതികളിൽ ചണ്ഡിഗറിൽവച്ചു നടത്തപ്പെടുകയുണ്ടായി. 'എഴുന്നേറ്റുപ്രകാശിക്കുക' എന്നതായിരുന്നു പ്രധാനവിഷയം. 8-ാം തീയതി രാവിലെ 8.30-ന് പതാക ഉയർത്തിയതിനെത്തുടർന്ന് സമ്മേളനത്തിന് ആഥിത്യമരുളുന്നു ചണ്ഡിഗർ സെന്റ് മേരീസ് പള്ളിവികാരി ബഹു. ഷാജി മാത്യു അച്ചന്റെ സ്വാഗതപ്രസംഗത്തോടെ സമ്മേളനത്തിന് തിരശീല ഉയർന്നു. ഡൽഹി ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും എത്തിയ യുവജനങ്ങൾക്ക് ഭദ്രാസനാധിപൻ ജോബ് മാർ പീലക്സിനോസ് തിരുമേനി ക്രിസ്ത്യൻ ലീഡർഷിപ്പ്' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സെടുക്കുകയുണ്ടായി. ഒരു നേതാവിന് അവശ്യം ഉണ്ടായിരിക്കേണ്ട (1) ദീർഘ വീക്ഷണം, (2) കഠിനാധ്വാനം, (3) ലക്ഷ്യം, (4) സേവന മനോഭാവം, (5) അച്ചടക്കം എന്നീ അഞ്ചുകാര്യങ്ങളെപ്പറ്റി തിരുമേനി ഉദ്ബോധിപ്പിച്ചു. ബഹു. ബിജേഷ് ഫിലിപ്പച്ചൻ (വൈസ് പ്രിൻസിപ്പൾ, ഭിലായ് സെന്റ് തോമസ് തിയോളജിക്കൽ സെമിനാരി) വിഷയത്തിന്റെ വിശദാംശങ്ങൾ കൈകാര്യം ചെയ്തു.



## ദിവ്യദൂതുപരിപാടികൾ

ചെന്നൈ: ആവടി - H.V.F - സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ തിരുവനന്തപുരം ഭദ്രാസനത്തിന്റെ സഞ്ചാര സുവിശേഷ വിഭാഗമായ 'ദിവ്യദുതി'ന്റെ സന്ദേശം ഫെബ്രു. 16 മുതൽ 19 വരെ ഗാനശുശ്രൂഷ, വചനശുശ്രൂഷ, സമർപ്പണ പ്രാർത്ഥന, ധ്യാനം, മദ്ധ്യസ്ഥ പ്രാർത്ഥന എന്നീ പരിപാടികളോടെ ഭംഗിയായി നടത്തി. ഫാ. ഫിലിപ്പ് മാത്യു, ഫാ. രാജൻ ഫിലിപ്പ്, ഫാ. പി. ജി. ജോസ് നല്ലില, ഫാ. സി. ജോൺസൺ, ഫാ. സ്പെൻസർ കോശി, ഫാ. എസ്. ഫീലിപ്പോസ്, ശ്രീ. സജി എന്നിവർ നേതൃത്വം നൽകി. ഇടവക വികാരി ഫാ. ഏബ്രഹാം ജേക്കബ് സ്വാഗതവും, എം. വർഗീസ് നന്ദിയും പറഞ്ഞു. ചെന്നൈ പട്ടണത്തിലുള്ള വിവിധ ഇടവകകളിലെ വൈദീകരും ധാരാളം ജനങ്ങളും പ്രസ്തുത പരിപാടികളിൽ സംബന്ധിച്ചു.





ബറോഡ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയോടനുബന്ധിച്ച് ചേർന്ന പൊതുസമ്മേളനം മേയർ ശ്രീ. രതിലാൽ ദേശായി ഉത്ഘാടനം ചെയ്ത് പ്രസംഗിക്കുന്നു. മാർ കൂറിലോസ്, സി. കെ. കോശി IAS, പ. ബാവാ തിരുമേനി, മാർ തേവോദോസ്യോസ്, മാർ അത്താനാസ്യോസ് എന്നിവർ വേദിയിൽ.



ഫെബ്രുവരി 2-6വരെ തിരുവനന്തപുരത്തുവെച്ച് നടന്ന സംസ്ഥാനതല സ്കൂൾ യുവജനോത്സവത്തിൽ മലയാളം പ്രസംഗമത്സരത്തിൽ "എ" ഗ്രേഡിൽ ഒന്നാംസ്ഥാനം കരസ്ഥമാക്കിയ അരുൺ സ്കറിയാ മർക്കോസ്. ചെറൂർ സെ. മേരീസ് സണ്ടേസ്ക്കൂൾ 10-ാം ക്ലാസ്സ് വിദ്യാർത്ഥിയും ചെറൂർ സെന്റ് മേരീസ് പള്ളി വികാരി ഫാ. പി. എസ്. മർക്കോസിന്റെ പുത്രനുമാണ്



തുടർച്ചയായ രണ്ടാം തവണയും സൗത്ത്സോൺ സഹപാഠ്യമത്സരത്തിൽ ഉപന്യാസത്തിന് ഒന്നാം സ്ഥാനം ലഭിച്ച ഷൈനി എ. ജോൺ. കുരമ്പാല സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്.







# വിജയത്തിനും സൗഖ്യത്തിനും സൗഭാഗ്യത്തിനും നന്ദി









**Mr. & Mrs. T. V. Verghese,**

**Mr. & Mrs. T. V. Geevarghese & Children**



## NEHRU NAGAR, TRICHUR.





# മരുഭൂമിയിലെ നീരുറവ

(സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1998-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിത്സാ സഹായത്തിന് ജാതിമതഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

1. **ചികിത്സാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപ കാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.
കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, കോലഞ്ചേരി, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

2. **വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ, പ്രത്യേകിച്ചും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവക വികാരിയുടേയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. വിവാഹത്തിന് ഒരു മാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം പരിഗണിക്കാൻ സാധിക്കുകയുള്ളൂ. അർഹരായവർക്ക് ദേശകുറിയുടെ അല്ലെങ്കിൽ 'വിളിച്ചുചൊല്ലിന്റെ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നൽകുകയുള്ളു.

3. **വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും എന്നാൽ പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥി വിദ്യാർത്ഥിനികൾക്ക് SSLC-ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ അറ്റസ്റ്റു ചെയ്ത മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1998 ആഗസ്റ്റ് 30-നു മുമ്പ് കിട്ടിയിരിക്കണം.

4. **ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയാൻ സാമ്പത്തികശേഷി ഇല്ലാത്തവരുമായ കോട്ടയം, ബത്തേരി ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകൾക്ക് 30,000.00 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറു മാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മറ്റിയുടെയോ ആദ്ധ്യാത്മീക സംഘടനയുടേയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടേയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും ശുപാർശയോടുകൂടി അപേക്ഷകൾ 1998 മേയ് 15-നു മുമ്പ് കിട്ടിയിരിക്കണം.

5. **ജീവസന്ധാരണ ധനസഹായം :** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിനുള്ള പരിമിതമായ സാമ്പത്തിക സഹായം നൽകുന്നകാര്യം ഇടവക വികാരിയുടേയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും ശുപാർശയോടുകൂടി അപേക്ഷിച്ചാൽ പരിഗണിക്കുന്നതാണ്.

6. **MEDICAL CAMP :** 1998 മേയ് മാസത്തിൽ ഈ കോൺഗ്രിഗേഷന്റെ Sponsorship-ൽ ഒരു സൗജന്യ Medical Camp നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറ്റെടുത്തു നടത്തുവാൻ താല്പര്യമുള്ളതും, കങ്ങഴ Medical Mission ആശുപത്രിക്കു 80 കിലോമീറ്റർ ദൂരപരിധിക്കുള്ളിൽപ്പെടുന്നതുമായ ഏതെങ്കിലും പിന്നോക്ക പ്രദേശങ്ങളിലെ ഇടവകകളിൽനിന്നോ, ആദ്ധ്യാത്മീക സംഘടനകളിൽനിന്നോ അപേക്ഷകൾ 1998 ഏപ്രിൽ 15 ന് മുൻപു കിട്ടിയിരിക്കണം.

ബഹു: വികാരി അച്ചന്റെ ശ്രദ്ധയ്ക്ക്:

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടാതെ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബ. വികാരി അച്ചന്മാർ പ്രത്യേകം ശ്രദ്ധിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു: ____________________

പേര്: ____________________ വയസ്സ്: __________

ജനനതീയതി: ____________________ വിദ്യാഭ്യാസയോഗ്യത: ____________________

മേൽവിലാസം: (പിൻകോഡ് സഹിതം): ____________________

ഇടവക: ____________________ തൊഴിൽ: ____________________

ഭദ്രാസനം: __________ പ്രതിമാസ വരുമാനം: __________ ഭൂസ്വത്ത്വിവരം: __________

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ____________________

ഇതിനു മുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ?: ____________________

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽനിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?: __________

ഉണ്ടെങ്കിൽ:- എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു? ____________________

ഈ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?: ____________________

ഉണ്ടെങ്കിൽ:- എപ്പോൾ, എവിടേക്ക്?: ____________________ ____________________

കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ വേറൊരു ഷീറ്റിൽ പ്രത്യേകിച്ച് എഴുതുക.

അപേക്ഷകന്റെ പേര്, ഒപ്പ്:

സ്ഥലം: ____________________ തീയതി : ____ ____ ____

അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, മേൽവിലാസവും, പള്ളിയുടെ സീലും:

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്:

1. മുകളിൽ കൊടുത്തിരിക്കുന്ന ഫാറം വേറൊരു കടലാസ്സിൽ പകർത്തി ആവശ്യപ്പെട്ടിരിക്കുന്ന വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. Pin - 689 101".** എന്ന വിലാസത്തിൽ മാത്രം അയക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.
2. ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ചികിത്സാസഹായത്തിനും, വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

*മാനേജിംഗ് കമ്മറ്റി*

Licence No. 475, 11th April 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038





പിതാക്കന്മാരുടെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ



3- 3 - 1987-ൽ ദിവംഗതനായ

താമരവേലിൽ ഗീവർഗീസ് മത്തായി

*Inserted by*

താമരവേലിൽ കുടുംബാംഗങ്ങൾ

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.